(Malayalam)

**Manushya Snehiyaaya Mar Deevannasiyos**
(Biography)

**Very Rev. N. J. Thomas Ramban**

| | | |
|---|---|---|
| Publishers | : | Mount Tabore Dayara<br>Pathanapuram |
| First Edition | : | December 1976 |
| Second Edition | : | November 1983 |
| Third Edition | : | April, 2014 |
| Typesetting & Printing | : | Sophia Print House, Kottayam<br>Ph: 99471 20697 |

**Rs. 40/-**

# മനുഷ്യസ്നേഹിയായ
# മാർ ദീവന്നാസ്യോസ്

**ഡോ. എൻ. ജെ. തോമസ് റമ്പാൻ**

പ്രസാധകർ

**മൗണ്ട് താബോർ ദയറ**

**പത്തനാപുരം**

**വില: 40 രൂപ**

## ഡോ. എൻ. ജെ. തോമസ് റമ്പാൻ

പത്തനാപുരം മൗണ്ട് താബോർ ദയറാംഗം. റിട്ട. കോളജ് പ്രിൻസിപ്പൽ. മലങ്കരസഭാ മാസികയുടെ മുൻ ചീഫ് എഡിറ്റർ. സഭാ സുന്നഹദോസ് മുൻ ഓഫീസ് സെക്രട്ടറി. മലങ്കര ഓർത്തഡോക്സ് സഭയുടെ ബ്രഹ്മവാർ (ദക്ഷിണ കാനറ) മിഷന്റെ വിവിധ സേവന പ്രവർത്തനങ്ങളുടെ ചുമതല വഹിച്ചു. ബ്രഹ്മവാർ സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ കത്തീഡ്രൽ, മറ്റു നാലു പള്ളികൾ എന്നിവയുടെ വികാരി ജനറൽ ആയിരുന്നു. ഒ.എസ്.സി. എഡ്യുക്കേഷൻ പ്രസിഡന്റ്, കോളജുകളുടെയും സ്കൂളുകളുടെയും കറസ്പോണ്ടന്റ് എന്നീ ചുമതലകളും വഹിച്ചു. ഒരു നല്ല വാഗ്മിയായ റമ്പാച്ചൻ ദീർഘകാലത്തെ വിദേശ പര്യടനങ്ങൾകൊണ്ടും രാജ്യാന്തര സമ്മേളനങ്ങളിലെ ഭാഗഭാഗിത്വം കൊണ്ടും വളരെയധികം അനുഭവ സമ്പന്നനാണ്.

**ഗ്രന്ഥകർത്താവിന്റെ കൃതികൾ**

1. ആത്മസഖി
2. ആത്മീയോദ്ധാരണം
3. തോമ്മാ മാർ ദീവന്നാസ്യോസ്: സ്നേഹവാനായ സുഹൃത്ത്
4. സാമൂഹ്യആചാരമര്യാദകൾ
5. Manners and Customs
6. തോമ്മാ മാർ ദീവന്നാസ്യോസ് സ്പെഷൽ (എഡിറ്റർ)
7. The Good Lord Shepherd
8. വാഴ്ത്തപ്പെട്ടവൾ (ബ്ലസ്ഡ് സെയിന്റ് മേരി)
9. പുണ്യനാടുകളിൽ നടത്തിയ ഒരതിസാഹസിക തീർത്ഥയാത്ര
10. മനുഷ്യസ്നേഹിയായ മാർ ദീവന്നാസ്യോസ്

# രണ്ടാം പതിപ്പിനെപ്പറ്റി

ഈ ചെറു ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പ് പൊതുജനസമക്ഷം അവതരിപ്പിക്കുന്നതിന് ഇടയായതിൽ അതീവ സന്തോഷമുണ്ട്. സ്മര്യപുരുഷൻ എത്രമാത്രം ആരാധ്യനായിരുന്നുവെന്ന് ചെറിയവരും വലിയവരുമായി പത്തനാപുരം താബോർ കുന്നിൽ, അദ്ദേഹത്തിന്റെ കബറടക്ക ദിവസം തടിച്ചുകൂടിയ ജനതതി വിളിച്ചറിയിക്കുന്നുണ്ടായിരുന്നു. മൺമറഞ്ഞ ഈ മഹാത്മാവിന്റെ ആരാധകരെയെല്ലാം തൃപ്തിപ്പെടുത്തുവാനോ, സന്തോഷിപ്പിക്കുവാനോ ഈ ചെറുപുസ്തകം ഒട്ടും പര്യാപ്തമല്ല. അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം കാലവിളംബമെന്യേ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. നമ്മുടെ കഥാപുരുഷന്റെ വ്യക്തിമാഹാത്മ്യത്തിലേക്ക് വിരൽ ചൂണ്ടുക എന്നുള്ളതു മാത്രമാണ് ഈ പുസ്തകത്തിന്റെ പുനഃപ്രസിദ്ധീകരണം കൊണ്ട് ഞങ്ങൾ ഉദ്ദേശിക്കുന്നത്.

ഈ രണ്ടാം പതിപ്പിന്റെ കൈയെഴുത്തുപ്രതിയുടെ രചനയിൽ ഗ്രന്ഥകർത്താവിനെ അനൽപമായി സഹായിച്ചിട്ടുള്ള എല്ലാ ദയറാ അംഗങ്ങളോടും വിശേഷിച്ച് ടി. എം. കുറിയാക്കോസ് ശെമ്മാശനോടും, കൈയെഴുത്തുപ്രതി വായിച്ച് വേണ്ട നിർദ്ദേശങ്ങൾ നൽകി സഹായിച്ച വ. ദി. ശ്രീ. സി. ഒ. യോഹന്നാൻ റമ്പാനോടും, അതോടൊപ്പം നിർദ്ദിഷ്ട സമയത്തുതന്നെ പ്രസിദ്ധീകരിക്കത്തക്കവണ്ണം മുദ്രണം ചെയ്തു തന്ന പത്തനാപുരം വിജയാ പ്രസ്സ് ഭാരവാഹികളോടും, ഇതിന്റെ കവർപേജ് കമനീയമായി പ്രിന്റുചെയ്തു തന്ന മാവേലിക്കര സെന്റ് പോൾസ് പ്രസ്സ് ചുമതലക്കാരോടും, അഭിനന്ദനങ്ങൾ എഴുതി അയച്ചുതന്നു സഹായിച്ച വ്യക്തികളോടും, കുടുംബങ്ങളോടും ഉള്ള അളവറ്റ കൃതജ്ഞത ഞങ്ങൾ ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

**ഡോ. എൻ. ജെ. തോമസ് റമ്പാൻ**



# മൂന്നാം പതിപ്പിന് ആശംസ

ഇരുപതാം നൂറ്റാണ്ടിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആദ്ധ്യാത്മിക - വിദ്യാഭ്യാസ - പ്രേഷിത രംഗങ്ങളിൽ നിറഞ്ഞുനിന്ന നിരണം ഇടവകയുടെ ഭാഗ്യസ്മരണാർഹനായ തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ സാഗരവിശാലമായ ധന്യജീവിതത്തെ ഒരു കനകകുംഭത്തിലാക്കി അദ്ദേഹത്തിന്റെ ശിഷ്യപ്രമുഖനും സഹവാസിയുമായ റവ. ഡോ. എൻ. ജെ. തോമസ് റമ്പാച്ചൻ സഭാംഗങ്ങൾക്കുവേണ്ടി സസന്തോഷം സമർപ്പിച്ചിരിക്കുന്നതും വിലമതിക്കാനാവാത്തതുമായ ഒരു പാരിതോഷികമാണ് "മനുഷ്യസ്നേഹിയായ മാർ ദീവന്നാസ്യോസ്" എന്നു വിശേഷിപ്പിക്കുന്നതിൽ അതിരറ്റ സന്തോഷമുണ്ട്.

ഈ മൂന്നാം പതിപ്പ് എഡിറ്റു ചെയ്തും മുഖചരായ മാറ്റിയും പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ചുമതല എന്നെ ഏൽപിച്ചതിന്റെ പിമ്പിലുള്ള സ്നേഹാതിരേകം ഞാൻ മനസ്സിലാക്കുന്നുണ്ട്. നേരത്തെ റമ്പാച്ചൻ രചിച്ച രണ്ടുമൂന്നു പുസ്തകങ്ങൾ എഡിറ്റു ചെയ്തു പ്രസിദ്ധപ്പെടുത്തുന്നതിനും സർവ്വോപരി "താബോർ ദയറ"എന്ന മികച്ച സചിത്ര ചരിത്രഗ്രന്ഥം തയാറാക്കി പത്തനാപുരം ദയറായിൽ വച്ച് രണ്ടു വർഷം മുമ്പ് പ്രകാശനം ചെയ്യുന്നതിനും എന്റെ വലിയ അഭ്യുദയകാംക്ഷിയും സന്യാസിവൈദികപ്രമുഖനും മുൻ കോളജ് പ്രിൻസിപ്പലുമായ റമ്പാച്ചൻ എനിക്കവസരം നൽകി.

ഒരു പ്രമുഖ വൈദികൻ, കുണ്ടറ സ്കൂൾ ഹെഡ്മാസ്റ്റർ, സാമ്പത്തിക പ്രശ്നങ്ങളെ ധീരതയോടെ നേരിട്ട് താബോർ ദയറാ, ഹൈസ്കൂൾ, കോളജ്, കോൺവെന്റ് തുടങ്ങിയ സ്ഥാപനങ്ങളിലൂടെ അക്ഷരാർത്ഥത്തിൽ കാട്ടു പത്തനാപുരത്തെ ഒരു പുത്തൻപുരമാക്കിയ പ്രതിഭാശാലി എന്നീ നിലകളിലെല്ലാം തോമ്മാ മാർ ദീവന്നാസ്യോസ് പ്രശോഭിച്ചിരുന്നു. ഒരു സമർപ്പിത ജീവിതംകൊണ്ടു നാടിനും സഭയ്ക്കും കൈവരുത്തിയ നേട്ടങ്ങളുടെ ആകെത്തുകയാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം.

ചെറുപ്പം മുതലേ തന്റെ ഉള്ളിന്റെ ഉള്ളിൽ മയങ്ങിക്കിടന്ന പ്രേഷിത പ്രവർത്തന താൽപര്യത്തെ വളർത്തി തൃശ്ശിനാപ്പള്ളിയിലെ പൊന്നയ്യാ ഹൈസ്കൂൾ വാങ്ങിയും തുടർന്ന് ഒരു പിന്നോക്ക പ്രദേശമായിരുന്ന ആ സ്ഥലത്ത് ഒട്ടധികം സ്ഥാപനങ്ങൾ ആരംഭിച്ച് മലങ്കരസഭയുടെ അതിരുകൾ വിശാലമാക്കിയ വിശാലഹൃദയനും അതുല്യ സഭാസ്നേഹിയും അനുപമ വാഗ്മിയുമായിരുന്നു മനുഷ്യസ്നേഹത്തിന്റെ പര്യായമായി മാറിയ ദീവന്നാസ്യോസ് തിരുമേനി. തന്നെ എതിർത്തവരെയെല്ലാം

ക്രമേണ മിത്രങ്ങളാക്കുന്നതിനും അവരിലൂടെ പല നേട്ടങ്ങൾ കൈവരുത്തുന്നതിനും തിരുമേനിയുടെ തന്ത്രപരമായ നീക്കങ്ങൾകൊണ്ടും ബൗദ്ധികമായ ഔന്നത്യം കൊണ്ടും സാധിച്ചു. ഇതെല്ലാം നിരുപമമായ ദൈവാശ്രയംകൊണ്ടാണെന്നു തിരുമേനിയുടെ ജീവിതം വ്യക്തമാക്കുന്നു.

തിരുമേനി കോട്ടയം മെഡിക്കൽ കോളജ് ആശുപത്രിയിൽ വച്ച് 1972 ഡിസംബർ മൂന്നിനു കാലം ചെയ്യുമ്പോൾ അവിടെ സന്നിഹിതനാകുവാനും ചരമവാർത്ത മലയാള മനോരമയിലൂടെ ലോകത്തെ അറിയിക്കുന്നതിനും എനിക്ക് അവസരം ലഭിച്ചു എന്നു പ്രത്യേകം ഓർക്കുന്നു.

യഥാർത്ഥത്തിൽ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കാലം ചെയ്തിട്ടില്ല. മനുഷ്യസ്നേഹിയായ അദ്ദേഹം ഇന്നും താൻ സ്ഥാപിച്ചിട്ടുള്ള വൻ സ്ഥാപനങ്ങളിലൂടെയും പരിശീലിപ്പിച്ച സന്യാസിവര്യന്മാരിലൂടെയും സഭാസ്നേഹികളിലൂടെയും ജീവിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. ഈ സത്യം "മനുഷ്യസ്നേഹിയായ മാർ ദീവന്നാസ്യോസി"ലൂടെ ഡോ. എൻ. ജെ. തോമസ് റമ്പാച്ചൻ നമ്മെ വീണ്ടും അനുസ്മരിപ്പിക്കുകയാണ്. ദീവന്നാസ്യോസ് തിരുമേനിയെ നമുക്കു നൽകി നമ്മെ അനുഗ്രഹിച്ച സർവ്വശക്തനോട് തിരുമേനിക്കു നിത്യശാന്തി നൽകണമെന്നു പ്രാർത്ഥിക്കുന്നതോടൊപ്പം സെഞ്ചുറിയിലേക്കു അതിവേഗം ഓടിക്കൊണ്ടിരിക്കുന്ന റമ്പാച്ചനു ആരോഗ്യത്തോടുകൂടിയ നവവർഷങ്ങളും നേരുകയാണ്.

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

മാങ്ങാനം, കോട്ടയം-18
10-3-2014

# ഉള്ളടക്കം

# ജീവചരിത്ര സംഗ്രഹം

ഓർത്തഡോക്സ് സഭയിൽ നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായും, മൗണ്ട് താബോർ സ്ഥാപനങ്ങളുടെ സ്ഥാപകനുമായ നി.വ.ദി.ശ്രീ. തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി, 1887 ജൂൺ മാസം 8-നു ചെങ്ങന്നൂർ പൂവത്തൂർ കുടുംബത്തിന്റെ ശാഖയായ മാവേലിക്കര കല്ലുംപുറത്ത് വീട്ടിൽ ജനിച്ചു. വിദ്യാഭ്യാസം, മാവേലിക്കര ബി.എച്ച്. ഹൈസ്കൂൾ, കോട്ടയം സി.എം.എസ്. കോളജ് എന്നിവിടങ്ങളിലാണ് നടത്തിയത്. 1912-ൽ മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു ശെമ്മാശപട്ടം സ്വീകരിക്കുകയും, അതിനെ തുടർന്ന് വൈദികവിദ്യാഭ്യാസം കോട്ടയം പഴയ സെമിനാരിയിലും, പരുമല സെമിനാരിയിലുമായി നടത്തുകയുമുണ്ടായി.

അദ്ദേഹം പൊതുജീവിതം ആരംഭിച്ചത് ഒരു ഇംഗ്ലീഷ് സ്കൂൾ അദ്ധ്യാപകനായിട്ടാണ്. രണ്ടു വർഷം കോട്ടയം എം.ഡി. ഹൈസ്കൂളിൽ അദ്ധ്യാപകനായും, തുടർന്ന് 14 വർഷക്കാലം കുണ്ടറ എം.ജി.ഡി. ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായും സേവനമനുഷ്ഠിച്ചു. ശെമ്മാശനായിരിക്കുമ്പോഴും, പിന്നീടുള്ള കാലഘട്ടത്തിലും, ഒരു പ്രശസ്തനായ സുവിശേഷ പ്രസംഗകനായി മലങ്കരസഭയിലുടനീളം സഞ്ചരിച്ചിട്ടുണ്ട്. അനുഗൃഹീതമായ വാഗ്മിത്വത്തിന്റെയും, പാണ്ഡിത്യത്തിന്റെയും പ്രതീകമായിരുന്നു അദ്ദഹം.

1934-ൽ വൈദികപട്ടം സ്വീകരിച്ച ശെമ്മാശൻ ആ വർഷം തന്നെ സഭാസമാധാനാലോചനയ്ക്കായി പ. ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായോടുകൂടി സിറിയായും, മദ്ധ്യപൂർവ്വദേശത്തെ പുണ്യസ്ഥലങ്ങളും സന്ദർശിക്കുകയുണ്ടായി. 1937-ൽ റമ്പാൻ സ്ഥാനത്തേക്കും, 1940-ൽ മെത്രാൻസ്ഥാനത്തേക്കും ഉയർത്തപ്പെട്ട ഈ മഹാത്മാവ്, ഇടയ്ക്കു രണ്ടു വർഷം ഇംഗ്ലണ്ടിലെ ഓക്സ്ഫഡ് സർവ്വകലാശാലയിൽ ബി.ലിറ്റ് ഡിഗ്രിക്കു ചേർന്ന് പഠിച്ചു. 1942-ൽ ഇന്ത്യാ ഗവണ്മെന്റിന്റെ ക്ഷണം സ്വീകരിച്ച് സഭയാൽ നിയോഗിക്കപ്പെട്ട് ഒരു മിലിട്ടറി ചാപ്ലയിൻ ആയി രണ്ടാം ലോകമഹായുദ്ധകാലത്ത് ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലുള്ള സൈനികകേന്ദ്രങ്ങൾ സന്ദർശിച്ച് പട്ടാളക്കാരുടെ ആത്മീയാവശ്യങ്ങൾ നടത്തിക്കൊടുത്തിട്ടുണ്ട്.

പത്തനാപുരത്ത് 1930-ൽ പ്രേഷിതവേല ആരംഭിച്ച ദീവന്നാസ്യോസ് തിരുമേനി, അവിടെ ഹൈസ്കൂളുകളും, പ്രൈമറിസ്കൂളുകളും സ്ഥാപിച്ചശേഷം തന്റെ പ്രവർത്തനം അയൽ സംസ്ഥാനമായ തമിഴ്നാട്ടിലേക്ക് വ്യാപിപ്പിച്ചു. 1947-ൽ തിരുച്ചിറപ്പള്ളിയിൽ മിഷൻവേലയ്ക്കാവശ്യമുള്ള

സ്ഥലവും ഒരു ഹൈസ്കൂളും, പ്രൈമറിസ്കൂളും വിലയ്ക്ക് വാങ്ങി തമിഴ്നാട്ടിലെ മിഷൻ പ്രവർത്തനം ആരംഭിച്ചു. തുടർന്നുള്ള കാലഘട്ടത്തിൽ വിദ്യാഭ്യാസരംഗത്ത് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കയും പത്തനാപുരത്തു തന്നെ ഒരു ട്രെയിനിംഗ് കോളജ്, ആർട്ട്സ് കോളജ് എന്നിവ സ്ഥാപിക്കുകയുമുണ്ടായി.

മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ 32 വർഷക്കാലം ശോഭിച്ച തിരുമേനി, നിരണം ഭദ്രാസനത്തിന്റെ ചുമതലയോടൊപ്പം മലങ്കരസഭയിലെ പൊതുവായുള്ള ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്കും നേതൃത്വം കൊടുത്തുപോന്നു. ഇങ്ങനെ അവിടുന്ന് തുടങ്ങിവച്ച പ്രവർത്തനങ്ങളുടെ വിജയം നേരിൽ കണ്ടുകൊണ്ട്, തന്റെ ഓട്ടം തികച്ച്, 1972 ഡിസംബർ 3-ാം തീയതി പുണ്യശ്ലോകനും, കർമ്മകുശലനും, ജനോപകാരിയും, വിശ്വാസ വീരനുമായിരുന്ന ദീവന്നാസ്യോസ് തിരുമേനി, കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തു.

# 1

# മനുഷ്യസ്നേഹിയായ മാർ ദീവന്നാസ്യോസ്

ക്രിസ്തീയസഭാ നഭോമണ്ഡലത്തിൽ ഓരോ കാലഘട്ടത്തിൽ ഉദിച്ചുയർന്നിട്ടുള്ള വിശുദ്ധന്മാരും മഹാത്മാക്കളുമായ മനുഷ്യസ്നേഹികളെ ലോകം ഒരിക്കലും മറക്കുകയില്ല. അവരുടെ അനുകരണീയമായ ജീവിതവും ത്യാഗോജ്ജ്വലമായ വ്യക്തിത്വവും പിൻതലമുറയ്ക്ക് എന്നും മാർഗ്ഗദർശമായി നിലകൊള്ളുന്നു. അധർമ്മികളും ക്രൂരന്മാരുമായി വർത്തിച്ചിട്ടുള്ളവരെപ്പോലും മാനസാന്തരപ്പെടുത്തി ഉത്കൃഷ്ട സ്വഭാവമുള്ളവരാക്കിത്തീർത്തിട്ടുള്ള മഹാത്മാക്കളും ലോകത്ത് ജീവിച്ചിട്ടുണ്ട്. അവരിൽ ഒട്ടുംതന്നെ അപ്രധാനമല്ലാത്ത ഒരു സ്ഥാനം ദീവന്നാസ്യോസ് തിരുമേനിക്ക് ഉണ്ടായിരുന്നുവെന്ന് നിഷ്പക്ഷബുദ്ധ്യാ അദ്ദേഹത്തെ അറിയുന്ന ഏതൊരു വ്യക്തിക്കും പറയുവാൻ കഴിയും. അപഥസഞ്ചാരികളെ അവരുടെ തെറ്റായ മാർഗ്ഗത്തിൽ നിന്നു പിൻതിരിപ്പിച്ച് സന്മാർഗ്ഗത്തിലേക്ക് നടത്തുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് അദ്വിതീയമായിരുന്നു. അവരുടെ പ്രാപ്തിക്കനുസരണമായി അവരെ വളർത്തിക്കൊണ്ടുവരികയും കരഗതമായ ഉയർന്ന സ്ഥാനങ്ങളിൽ അവരെ എത്തിക്കയും ചെയ്യുന്നതിന് അദ്ദേഹം ഔത്സുക്യം പ്രകടിപ്പിച്ചിരുന്നു.

### കള്ളനെ ഹെഡ്കോൺസ്റ്റബിളാക്കി

തിരുമേനി കുണ്ടറ എം.ജി.ഡി. ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റർ ആയിരിക്കുമ്പോൾ (1916-1930) നടന്ന ഒരു കഥ ഇവിടെ വിവരിക്കാം. ഒരു ദിവസം ശെമ്മാശൻ തന്റെ ഔദ്യോഗികജോലി തീർത്തിട്ട് സ്വന്തം മുറിയിൽ വിശ്രമിക്കുകയായിരുന്നു. പെട്ടെന്ന് അവിടെ കടന്നുവന്ന മദ്ധ്യവയസ്ക്കനായ ഒരു മനുഷ്യനെ ശെമ്മാശൻ അടിമുടി ഒരു നിരീക്ഷണം നടത്തി. അരോഗദൃഢഗാത്രനും, ദീർഘകായനുമായ ഒരു തമിഴനായിരുന്നു ആ അപരിചിതൻ. മനുഷ്യസ്വഭാവത്തിന്റെ വിവിധവശങ്ങളെ പെട്ടെന്ന് പിടിച്ചെടുക്കാൻ കഴിവുണ്ടായിരുന്ന ശെമ്മാശൻ, ആ ആൾ ഒരു സൽസ്വഭാവിയല്ലെന്ന് കാഴ്ചയിൽത്തന്നെ മനസ്സിലാക്കി. യാതൊരു ഭാവഭേദവും കൂടാതെ ശെമ്മാശൻ ആ മനുഷ്യനോട് സംസാരിക്കുവാൻ തുടങ്ങി. പെട്ടെന്നുതന്നെ അയാളെ മിത്രഭാവത്തിലേക്ക് വഴുതിവീഴിക്കുവാൻ സൗഹാർദ്ദം നിറഞ്ഞ ശെമ്മാശന്റെ സംഭാഷണത്തിനു കഴിഞ്ഞു. അൽപനേരത്തിനുള്ളിൽ കൈവശമുണ്ടായിരുന്ന ഒരു പെട്ടി ആഗതൻ ശെമ്മാശനെ

ഏൽപിച്ചിട്ട് "മൂന്നു ദിവസങ്ങൾക്കുള്ളിൽ താൻ തിരികെ വന്ന് പെട്ടി എടുത്തുകൊള്ളാ"മെന്നു പറഞ്ഞ് സ്ഥലം വിട്ടു.

ശെമ്മാശന് സംശയം തോന്നിയിട്ട്, ആ മനുഷ്യൻ പോയശേഷം പെട്ടി തുറന്ന് ഒരു പരിശോധന നടത്തി. പെട്ടിയിലുണ്ടായിരുന്ന സാധനസാമഗ്രികളെല്ലാം എവിടെനിന്നോ മോഷ്ടിച്ചു കൊണ്ടുവന്നവയാണെന്ന് മനസ്സിലാക്കിയ ശെമ്മാശൻ കാലതാമസമെന്യേ വിവരം കൊല്ലം ഡി.എസ്.പി. യേയും, സ്ഥലം പോലീസ് ഉദ്യോഗസ്ഥന്മാരേയും അറിയിച്ചു. എന്നാൽ പ്രസ്തുത വിഷയം സംബന്ധിച്ച് ഒരു കാര്യം ശെമ്മാശൻ ഡി.എസ്.പി. യോട് പറഞ്ഞു: "നിങ്ങൾ ആ മനുഷ്യനെ ഉപദ്രവിക്കുക മാത്രം ചെയ്യരുത്; നമുക്കവനെ മുതലാക്കി എടുക്കാം. പക്ഷെ, പോലീസിൽ തന്നെ ചേർത്താൽ നിങ്ങൾക്ക് ഒരു മുതൽക്കൂട്ടായിരിക്കും. ആൾ ഊറ്റനാണ്. അയാൾ മടങ്ങിവരുന്ന സമയത്ത് രണ്ടു കോൺസ്റ്റബിൾമാരെ മഫ്തിവേഷത്തിൽ കുണ്ടറയിൽ എന്റെ അടുക്കലേക്കയയ്ക്കണം." ഡി.എസ്.പി. അതു സമ്മതിച്ചു. ആ തസ്ക്കരൻ, പറഞ്ഞിരുന്നതുപോലെ തക്കസമയത്തുതന്നെ പെട്ടി വാങ്ങുവാനായി ശെമ്മാശന്റെ അടുക്കൽ വന്നുചേർന്നു. എന്നാൽ ഇതിനോടകം നേരത്തേ അറിയിച്ചിരുന്നപ്രകാരം പോലീസുകാരും എത്തിയിട്ടുണ്ടായിരുന്നു. ശെമ്മാശൻ ആ കള്ളനെ മറ്റൊരു മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി സൗഹാർദ്ദമായി ചോദ്യം ചെയ്തു. "താങ്കൾ സത്യം പറഞ്ഞാൽ നല്ല ഭാവിയുണ്ട്. പറയുന്നില്ലെങ്കിൽ സംഗതി വളരെ ഗുരുതരമായിത്തീരും. താങ്കൾ ഇവിടെ എന്നെ ഏൽപിച്ച പെട്ടിക്കകത്ത് എന്താണ്? അത് എവിടെ നിന്നു കിട്ടി? നേരു പറയണം?" "സ്വാമി രക്ഷിക്കണേ; ഞാൻ സത്യം പറയാം. സാധനങ്ങൾ മോഷ്ടിച്ചവയാണ്." ഇത്രയും ആയപ്പോഴേക്ക് മഫ്തി വേഷത്തിൽ അടുത്ത മുറിയിൽ ഉണ്ടായിരുന്ന പോലീസുകാർ അവിടേക്കു കടന്നുചെന്നു. അവർ ആ മോഷ്ടാവിനെ കടന്നുപിടിച്ച് അറസ്റ്റു ചെയ്ത് വിലങ്ങുവച്ചു. പോലീസ് സ്റ്റേഷനിലേക്കു കൂട്ടിക്കൊണ്ടു പോകുന്നതിനു മുമ്പായി ശെമ്മാശൻ അവരെ ഓർമ്മപ്പെടുത്തി. "നിങ്ങൾ യാതൊരുതരത്തിലും ആ മനുഷ്യനെ ഉപദ്രവിച്ചുപോകരുത്. ജയിലിലടച്ചാൽ അയാൾക്ക് വേണ്ടവണ്ണമുള്ള ഭക്ഷണം കൊടുക്കുകയും വേണം. ഞാൻ അവിടെവന്ന് ഡി.എസ്.പി. യെ കണ്ടുകൊള്ളാം."

പിന്നീടുണ്ടായ ഓരോ നടപടിയുടെയും നേതൃത്വം ഏറ്റെടുത്തത് ശെമ്മാശനായിരുന്നു. അയാളെ കുറെ ദിവസത്തേക്ക് ജയിലിലടച്ചു. എങ്കിലും ശെമ്മാശന്റെ നിർദ്ദേശവും നിർബന്ധവും നിമിത്തം ഒരു ക്രിമിനൽ കുറ്റവാളി എന്നപോലെ അയാളോട് പെരുമാറിയില്ല എന്നു മാത്രമല്ല, പോലീസ് മേലുദ്യോഗസ്ഥന്റെ അനുമതിയോടുകൂടി ജയിലിൽ നിന്നു മോചിപ്പിച്ചു. അധികം താമസിയാതെ, ശെമ്മാശന്റെ ശുപാർശപ്രകാരം

ആ മനുഷ്യനെ തിരുവിതാംകൂർ പോലീസ് ഡിപ്പാർട്ടുമെന്റിൽ ഒരു കോൺസ്റ്റബിൾ ആയി നിയമിക്കയും ചെയ്തു. ആ തമിഴൻ പിന്നീട് പല പ്രാവശ്യം കുണ്ടറ വന്ന് ശെമ്മാശനെ കണ്ട് തന്റെ നന്ദി പ്രകടിപ്പിച്ചു കൊണ്ടിരുന്നു. അയാളുടെ വിശ്വസ്തതയെക്കുറിച്ച് മതിപ്പുതോന്നിയ ശെമ്മാശൻ, തനിക്കു സുപരിചിതനായിരുന്ന കൊല്ലം ദിവാൻ പേഷ്കാർ ഉള്ളൂർ എസ്. പരമേശ്വരയ്യരുമായി എഴുത്തുകുത്തു നടത്തി, അയാളെ ഒരു കോൺസ്റ്റബിളായി പ്രൊമോട്ടു ചെയ്യിപ്പിച്ചു.

സ്നേഹത്തിന്റെ ഭാവം വിദ്വേഷമില്ലായ്മയിൽ ഒതുങ്ങിനിൽക്കുന്നില്ല; പ്രത്യുത അത്, സ്നേഹിക്കപ്പെടുന്ന വ്യക്തിയുടെ നന്മയെ ലക്ഷ്യമാക്കി വീണ്ടും സജീവമായി നിലകൊള്ളുന്നുവെന്ന് ശെമ്മാശൻ ഈ സംഭവ ത്തോടുകൂടി തെളിയിച്ചു. ഇങ്ങനെ, കള്ളനെന്ന് നല്ലവണ്ണം തിരിച്ചറിഞ്ഞ അവനെയും കൂടി നല്ലവനാക്കുവാൻവേണ്ടി വെമ്പിക്കൊണ്ടിരുന്ന ആ ഹൃദയ നിറവിൽനിന്ന് വീണ്ടും പലരും നല്ലവരാകുക തന്നെ ചെയ്തു.

### ശത്രുവിനെ മിത്രമാക്കി

ഒരിക്കലും സങ്കുചിതമായ കാഴ്ചപ്പാടിൽ സമൂഹത്തിലെ കോളിള ക്കങ്ങളെ വീക്ഷിക്കുന്ന സ്വഭാവം സി. എം. തോമസ് ശെമ്മാശനെ തീണ്ടു കപോലും ചെയ്തിരുന്നില്ല. സ്വന്ത ജാതിയിലോ, മതത്തിലോ ഉള്ള ആളുകളുടെ സ്നേഹം മാത്രമല്ല അദ്ദേഹത്തിന് ആർജ്ജിക്കുവാൻ കഴി ഞ്ഞത്. ശത്രുക്കളെന്ന് ബോദ്ധ്യമുള്ളവരെക്കൂടി മിത്രങ്ങളാക്കുവാൻ പോരുന്ന ആ സ്വഭാവ മഹിമയെ വിളിച്ചറിയിക്കുന്ന ഒരു സംഭവം വിവരി ക്കട്ടെ.

തോമസ് ശെമ്മാശൻ ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായി കുണ്ടറ സെമിനാരിയിൽ താമസിച്ചിരുന്നത് തന്റെ ഗുരുവും നിരണം, കൊല്ലം ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുമൊത്തായിരുന്നു. വന്ദ്യ തിരുമേനിയുടെ ഭദ്രാസനത്തോട് ബന്ധപ്പെട്ടിരുന്ന ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുന്ന തിൽ ശെമ്മാശൻ സുപ്രധാനമായ ഒരു പങ്കാണ് വഹിച്ചിരുന്നത്. ഈ കാരണങ്ങളാൽ ശെമ്മാശന് കുണ്ടറയിൽനിന്ന് ഭദ്രാസനത്തിന്റെ പല ഭാഗങ്ങളിലേക്കു യാത്ര ചെയ്യേണ്ടി വരിക പതിവായിരുന്നു. മറ്റൊരു ഘട കമായി അവിടെ അന്നു നിലകൊണ്ടിരുന്നത് നവീകരണ ഉപദേശങ്ങ ളിൽ ആകൃഷ്ടരായ ഒരു വിഭാഗം ആളുകളായിരുന്നു. കുണ്ടറയിൽ തിരു മേനിയുടെയും ശെമ്മാശന്റെയും നേതൃത്വത്തിൽ സിറിയൻ ഓർത്ത ഡോക്സ് സഭ വകയായി ധൃതഗതിയിൽ ഉയർച്ച പ്രാപിച്ചുകൊണ്ടിരുന്ന പ്രവർത്തനങ്ങളെ അവർ ശത്രുതാമനോഭാവത്തോടെയാണ് വീക്ഷിച്ചു വന്നത്. വേണ്ടിവന്നാൽ, ശെമ്മാശനെ അപായപ്പെടുത്താൻ ഒരു കൂട്ടം

കുബുദ്ധികൾ നിനച്ചിറങ്ങിയിട്ടുണ്ടെന്നുള്ള വിവരം രഹസ്യമല്ലാത്ത ഒരു കാര്യമായിരുന്നു.

ഇങ്ങനെയിരിക്കെ, ഒരിക്കൽ ശെമ്മാശൻ ഏതോ പ്രത്യേക കാര്യത്തിനായി തിരുമേനിയുടെ നിയോഗമനുസരിച്ച് തിരുവനന്തപുരത്തിന് പോയിട്ട് മടങ്ങിവരികയായിരുന്നു. രാത്രിയായിട്ടു മാത്രമേ തിരിച്ചുവരുവാൻ സാധിച്ചുള്ളു. സാധാരണ പതിവനുസരിച്ച് റെയിൽവേ സ്റ്റേഷനിൽ നിന്നു ജഡ്ക്കാ വണ്ടിയിൽ സെമിനാരിയിലേക്ക് വരികയായിരുന്നു. ഏതാനും ഫർലോംഗ് പിന്നിൽവച്ച് അദ്ദേഹത്തിന് വാഹനം നിർത്തേണ്ടി വന്നു. ധൃതിയിലെന്നവണ്ണം ഓടിക്കൂടിയ ഒരു കൂട്ടം ആളുകളെ കണ്ടിട്ടാണ് വണ്ടി അവിടെ നിർത്തിയത്. ഈ അവസരത്തിൽ കണ്ട കാഴ്ച ദയനീയമായിരുന്നു. സർപ്പദംശനം ഏറ്റ് പിടയുന്ന ഒരു യുവാവിനെ ഏതാനും ആളുകൾ ചേർന്ന് എടുക്കുകയാണ്. സംഗതിയുടെ ഗൗരവം മനസ്സിലാക്കിയ ശെമ്മാശൻ, താൻ സഞ്ചരിച്ചിരുന്ന വാഹനം തയ്യാറാക്കുവാൻ വണ്ടിക്കാരനോട് ആജ്ഞാപിച്ചു. അദ്ദേഹം കൂടി ഇറങ്ങിച്ചെന്ന് ആ യുവാവിനെ താങ്ങിയെടുത്ത് വാഹനത്തിലാക്കി, അടുത്തുള്ള വിഷഹാരിയുടെ വൈദ്യശാലയിലേക്ക് ശീഘ്രഗതിയിൽ യാത്രയായി. അവിടെ എത്തിയ മാത്രയിൽത്തന്നെ അയാൾക്ക് വേണ്ടവണ്ണമുള്ള ശുശ്രൂഷ ലഭിക്കുന്നതിന് ശെമ്മാശൻ ശ്രദ്ധിച്ചു. അത്യാവശ്യമുള്ള മരുന്നുകൾ സ്വന്തം ഉത്തരവാദിത്വത്തിൽതന്നെ വാങ്ങിക്കൊടുത്തു. പ്രസ്തുത യുവാവ് അപകടസന്ധി തരണം ചെയ്തുവെന്ന് ബോദ്ധ്യമായപ്പോൾ മാത്രമാണ് അദ്ദേഹം സെമിനാരിയിലേക്ക് മടങ്ങിയത്.

മൂന്നു നാലു ദിവസങ്ങൾക്കുശേഷം ഒരു സമയത്ത് ഏതാനും ആളുകളാൽ അനുഗതനായി ഒരു യുവാവ് സെമിനാരിയിലുള്ള മെത്രാപ്പോലീത്തായുടെ മുറിയിലേക്ക് കടന്നുചെന്ന് തിരുമേനിയോടായി ശെമ്മാശനെക്കുറിച്ച് അന്വേഷിച്ചു. കഴിഞ്ഞ കഥകൾ ഒന്നുംതന്നെ അറിയാതിരുന്ന തിരുമേനി അടുത്ത മുറിയിൽ നിന്ന് തന്റെ ശിഷ്യനെ വിളിച്ചുവരുത്തി. അപ്പോൾ ക്ഷമാപണം ചെയ്യുന്ന സ്വരമാണ് ആഗതൻ പുറപ്പെടുവിച്ചത്. എന്താണെന്നോ! കഴിഞ്ഞ ഒരു ദിവസം ശെമ്മാശന്റെ സഹായത്താൽ ജീവൻ രക്ഷിക്കപ്പെട്ട യുവാവിന്റെ പിതാവ് തന്റെ പുത്രൻ ചെയ്യാൻ തുനിഞ്ഞ ഹീനകൃത്യങ്ങളെപ്പറ്റി ക്ഷമാപണം ചെയ്യാൻ മകനോടൊത്ത് വന്നിരിക്കയാണ്. തിരുമേനിയുടെ ശിഷ്യനായ ശെമ്മാശനെ ഏതെങ്കിലുംവിധത്തിൽ അപായപ്പെടുത്തണമെന്നതായിരുന്നു ആ യുവാവിന്റെ പൂർവ്വലക്ഷ്യം. അതിനായി വേണ്ട സജ്ജീകരണങ്ങളോടുകൂടി, ശെമ്മാശൻ വരുന്ന വഴിക്ക് അവൻ പതിയിരിക്കുമ്പോളാണ് ഈ ദുർഗ്ഗതി അവനു സംഭവിച്ചത്.

അപ്പനും മകനും പശ്ചാത്താപത്തോടുകൂടി ശെമ്മാശന്റെ സന്നിധിയിൽ ക്ഷമ ചോദിക്കുകയും വിവേകഹീനനായ മകന്റെ മാനസാന്തരത്തിനും അനുഗ്രഹത്തിനുമായി തിരുമേനിയെക്കൊണ്ട് പ്രാർത്ഥിപ്പിക്കുകയും ചെയ്തു. അവർ കൊണ്ടുവന്നിരുന്ന നേർച്ചകാഴ്ചകൾ ശെമ്മാശനും തിരുമേനിക്കുമായി കൊടുത്തിട്ട് മടങ്ങിപ്പോയി. അധികം താമസിയാതെ തന്നെ ആ കുടുംബം അവരുടെ പൂർവ്വസമുദായം വിട്ട് ഓർത്തഡോക്സ് സഭയിൽ ചേർന്നു. അങ്ങനെ ശത്രുക്കളെക്കൂടി മിത്രങ്ങളായി രൂപാന്തരപ്പെടുത്തുന്നതിന് ദീവന്നാസ്യോസ് തിരുമേനിയിൽ ഉണ്ടായിരുന്ന മനുഷ്യസ്നേഹം, തന്റെ യുവപ്രായത്തിൽ വച്ചുതന്നെ ശ്രേഷ്ഠമായ ഒരു മാതൃകയായി മറ്റുള്ളവർക്കു പ്രത്യക്ഷപ്പെട്ടു.

**മലമുകളിലെ ദീനരോദനം**

പണ്ടത്തെ തിരുവിതാംകൂർ സംസ്ഥാനത്ത് വൈദ്യസഹായം വളരെ വിരളമായിരുന്ന ഒരു കാലഘട്ടത്തിൽ നാട്ടുവൈദ്യമായ ആയുർവ്വേദം പോലും എത്തി നോക്കിയിട്ടില്ലാത്ത ഒരു കുഗ്രാമപ്രദേശത്ത് നടന്ന ഒരു സംഭവമാണ് സി. എം. തോമസച്ചന്റെ ജാതിമതഭേദമെന്യേയുള്ള ദീനാനുകമ്പ ഉച്ചൈസ്ഥരം ഘോഷിക്കുന്ന മറ്റൊരു സംഭവകഥ. തന്റെ പ്രേഷിതവേലയും ദയറാപ്രസ്ഥാനവുമായി അച്ചൻ കാട്ടുപത്തനാപുരത്ത് താമസമായിട്ട് വർഷങ്ങൾ അധികമായിട്ടില്ല. അന്നൊരു ദിവസം അദ്ദേഹം സ്ഥലത്ത് മെഡിക്കൽ പ്രാക്ടീസ് നടത്തിക്കൊണ്ടിരുന്ന കക്കോളിൽ കണ്ടത്തിൽ കെ. എം. ഈപ്പനും, ഒരു ഭൃത്യനുമൊന്നിച്ച് തലവൂർ പ്രദേശത്തുപോയി, ആതുരശുശ്രൂഷ നടത്തി ക്ഷീണിച്ച് മടങ്ങി വരികയായിരുന്നു.

പട്ടാഴി പ്രദേശം അന്ന് പട്ടാഴി ദേവസ്വത്തിന്റെ ഭരണത്തിൻകീഴിലാണ്. ആ പ്രദേശങ്ങളിൽ ഹൈന്ദവരല്ലാത്ത മറ്റു ജാതിമതസ്ഥർക്ക് പ്രവേശനം നിരോധിച്ചിരുന്നു. അക്കാരണത്താൽ മല കയറി ഇറങ്ങി കല്ലടയാറിന് സമാന്തരമായ ഒരു എട്ടടി പാതയിലൂടെ വേണം നടന്ന് പത്തനാപുരത്ത് എത്താൻ. നേരം ഏതാണ്ട് രാത്രി ഒൻപതുമണി കഴിഞ്ഞിരുന്നു. വിശപ്പും ദാഹവും അതിയായി ശല്യപ്പെടുത്തുന്നുമുണ്ട്. അങ്ങനെ ആ നിശാവേളയിൽ, മാനും മനുഷ്യനുമെല്ലാം ഗാഢനിദ്രയിലാണ്ടുകൊണ്ടിരുന്ന ആ സമയത്ത്, കരിപുരണ്ടും എണ്ണതീർന്നും മങ്ങിക്കത്തിക്കൊണ്ടിരുന്ന റാന്തൽ വിളക്കിന്റെ അൽപമായ പ്രകാശത്തിൽ അവർ മൂവരുംകൂടി ഇരുട്ടിനെ കീറിമുറിച്ച് മുമ്പോട്ട് നടന്നു പൊയ്ക്കൊണ്ടിരിക്കുകയായിരുന്നു.

അങ്ങ് അൽപം അകലെ എവിടെയോ ഒരു മലമുകളിൽ നിന്ന് രാത്രിയുടെ നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ട് പുറപ്പെട്ടുവന്ന ഒരു ദീനരോദനം തോമസച്ചന്റെ കർണ്ണപുടങ്ങളിൽ പതിച്ചു. അച്ചൻ ഡോക്ടർ ഈപ്പനോ

ടായി പറഞ്ഞു, "ഈപ്പച്ചാ! ഒന്നു ശ്രദ്ധിച്ചേ; അങ്ങകലെ എവിടെയോ ഒരു കരച്ചിൽ കേൾക്കുന്നുവല്ലോ, അതെന്താണെന്ന് അറിയണം." അവർ ഇരുവരും ശ്രദ്ധിച്ചു. പക്ഷിമൃഗാദികളുടെ ശബ്ദമല്ല; മനുഷ്യശബ്ദം തന്നെ. അടിലഹളയുടെ ശബ്ദമല്ല; മരിച്ചവീട്ടിലെ നിലവിളിയുമല്ല; ഒരു നേരിയ ദീനരോദനം, ഏതോ ഒരു രോഗിയുടെ കരച്ചിൽ ശബ്ദം പോലെ. അച്ചൻ ഡോക്ടറോടായി പറഞ്ഞു. ഏതായാലും സമയം ഇത്രയുമായല്ലോ. നമുക്ക് അവിടെ വരെ പോയി സംഗതി എന്തെന്ന് ഒന്നന്വേഷിക്കാം. "ഓ! അച്ചനെന്താണീ പറയുന്നത്; ശരീരക്ഷീണം, വിശപ്പ്, ഉറക്കം ഇവയൊക്കെ വല്ലാതെ അലട്ടുന്നു. രാത്രിയിൽ വല്ലയിടത്തും കയറിച്ചെന്നിട്ട് അതിനു പിന്നെ കേസും, പൊല്ലാപ്പും, പോലീസും കച്ചേരിത്തിണ്ണയുമായി നടക്കണോ? നമുക്ക് വേഗം നടന്ന് വീട്ടിൽ എത്താം" എന്നായിരുന്നു ഡോക്ടർ ഈപ്പന്റെ പ്രതികരണം. എന്നാൽ തോമസച്ചന്റെ സമസൃഷ്ടിസ്നേഹം അതിനു വഴങ്ങിയില്ല. "അങ്ങനെയല്ലീപ്പച്ചാ; രോഗിയുടെ കരച്ചിലാണ്. നമ്മൾ അന്യരെങ്കിലും നമുക്ക് ഒരു മനുഷ്യധർമ്മം ഇല്ലേ? ആ നല്ല ശമരിയാക്കാരനെപ്പോലെ നമ്മളും ദീനാനുകമ്പ കാണിപ്പാൻ കടപ്പെട്ടവരാണ്" എന്നായി തോമസച്ചൻ.

"എനിക്കു മല കയറാനൊന്നും വയ്യാ; നാളെ രാവിലെ എനിക്ക് ഡിസ്പെൻസറിയിൽ പോകയും വേണം" എന്നിങ്ങനെ ഈപ്പച്ചനും മറുപടി പറഞ്ഞു. "എന്നാൽ ഞാൻ പറയാം. നാട്ടുനടപ്പുള്ള ഒരു കാര്യം", അച്ചൻ പ്രതിവചിച്ചു. "ഈപ്പച്ചാ! സമയകാല ക്ലിപ്തത പാലിപ്പാൻ കഴിയാത്ത മൂന്നു വകുപ്പ് ഉദ്യോഗസ്ഥന്മാരുണ്ട്. അതിൽ രണ്ടു കൂട്ടർ ഇപ്പോൾ ഇവിടെയുണ്ട്; ഡോക്ടറും ഞാനും. വൈദ്യസഹായം ചെയ്യുന്നവർ, ആത്മീയ സഹായം നൽകുന്ന പുരോഹിതന്മാർ. മൂന്നാമത്തെ കൂട്ടർ നീതിന്യായ വകുപ്പിൽപെട്ട മജിസ്ട്രേട്ട് തുടങ്ങിയ പോലീസ് ഉദ്യോഗസ്ഥന്മാരാണ്. ആര് എപ്പോൾ വന്നു വിളിച്ചാലും ആന തുമ്പിക്കൈ ചുരുട്ടി വായിൽവച്ച് ഉറങ്ങുന്ന നല്ല പാതിരാത്രിയിൽ പോലും ഹർജിക്കാരന്റെ ആവശ്യപ്രകാരം ആ സ്ഥലത്തെത്തി സങ്കടപരിഹാരം വരുത്തിക്കൊടുക്കേണ്ടതാണ്. അർഹിക്കുന്നവർക്ക് വൈദ്യസഹായം ചെയ്യുവാൻ നാം ഒരിക്കലും മടിക്കരുത്. ആ ദീനരോദനമായിരിക്കാം പക്ഷെ ദൈവനിയോഗപ്രകാരം നമ്മെ അങ്ങോട്ടു വിളിക്കുന്നത്."

അച്ചന്റെ ഈ സദുപദേശത്തിൽ ഡോക്ടർ ഒന്ന് മനസ്സലിഞ്ഞു. ഇരുട്ടും, ശരീരക്ഷീണവും മലകയറ്റവും പ്രതികൂല സാഹചര്യങ്ങളായി ഗണിക്കാതെ, ആ ദീനരോദനം കേട്ട സ്ഥലത്തേക്ക് പോകാമെന്ന് ഈപ്പച്ചൻ മനസ്സുവച്ചു. മൂവരുംകൂടി ഇരുട്ടിൽ തപ്പിത്തടഞ്ഞ് മലകയറി ആ ശബ്ദം കേട്ട സ്ഥലത്ത് എത്തിച്ചേർന്നു. വീട്ടുകാരെ വിളിക്കുന്നതിന് മുമ്പ്, ഇരുട്ടിൽ അങ്ങകലെ നിന്നുകൊണ്ട് മങ്ങിയവെളിച്ചത്തിൽ അടുത്ത ചെറ്റക്കു

ടിലിൽകണ്ട മനുഷ്യനെ വിളിച്ച് കാര്യം ചോദിച്ചറിഞ്ഞു. ഒരു പ്രസവ ക്കേസാണ് കാര്യം. ഗർഭിണിക്ക് നല്ല നോവുണ്ട്, പക്ഷേ പ്രസവിക്കു ന്നില്ല; പ്രസവം എടുപ്പാൻ പരിചയമുള്ള ആരും ഇല്ല. ഗർഭിണി വല്ലാത്ത ഒരു അപകടസന്ധിയിൽ എത്തിയിരിക്കയാണ്. സ്ത്രീയും ഗർഭസ്ഥ കുട്ടിയും ഏതാനും നിമിഷങ്ങൾക്കുള്ളിൽ മരിച്ചതു തന്നെ, നിശ്ചയം! ഇതായിരുന്നു ആ ഭവനത്തിലെ അപ്പോഴത്തെ അവസ്ഥ. സംഗതിയുടെ ഗൗരവാവസ്ഥ ഗ്രഹിച്ച തോമസച്ചൻ, ഡോക്ടറെ ഉത്സാഹിപ്പിച്ച് നിർബ ന്ധിച്ചു. "ഈപ്പച്ചാ, എത്രയുംവേഗം കൈയിലുള്ള മെഡിക്കൽ ബാഗു മായി അവിടെ കയറിച്ചെല്ലുക. ഭൃത്യനും കൂടെ വരട്ടെ; അവൻ ബാഗ് അവിടെ കൊണ്ടുവന്നു തരും; ഞാൻ ഇവിടെനിന്നു താഴെപ്പോയി ആ വഴിയരികിൽ കൂട്ടിയിരിക്കുന്ന ചരൽകുന്നിലിരുന്ന് പ്രാർത്ഥിച്ചുകൊള്ളാം; പയ്യൻ ബാഗ് കൊണ്ടുവന്നു തന്നിട്ട് എത്രയുംവേഗം മടങ്ങിപ്പോരട്ടെ" എന്നു പറഞ്ഞു. തോമസച്ചന്റെ ഈ അഭിപ്രായം സ്വീകരിച്ചുകൊണ്ട് ഡോക്ടർ ഈപ്പൻ ഭൃത്യനും ഒന്നിച്ച് മലകയറി പ്രസ്തുത ഭവനത്തിൽ കടന്നുചെന്നു. സംഗതിയുടെ നിജാവസ്ഥ വീട്ടുകാരെ മനസ്സിലാക്കു വാൻവേണ്ടി താഴത്തെ വീട്ടുടമസ്ഥനെക്കൂടെ അവർ കൊണ്ടുപോയി രുന്നു. അപ്പോഴേയ്ക്കും തോമസച്ചൻ മങ്ങിയ റാന്തൽ വിളക്കിന്റെ വെളി ച്ചത്തിൽ തപ്പിത്തടഞ്ഞു താഴെയുള്ള വഴിയരികിൽ എത്തിച്ചേർന്നു. മഴയും വലിയ ശൈത്യവും ഇല്ലാത്ത ഒരു രാത്രിയായിരുന്നു അത്. "ഡോക്ടറുടെ സഹായം പ്രസ്തുത സ്ത്രീക്ക് എല്ലാ പ്രകാരേണയും ഉപകാരപ്രദമായിത്തീരണമേ; തള്ളയേയും കുട്ടിയേയും ജീവനോടെ രക്ഷിക്കണമേ" എന്നിങ്ങനെ തോമസച്ചൻ ആ ചരൽപ്പുറത്ത് ഇരുന്നു കൊണ്ട് മനസ്സുറ്റ് ദൈവത്തോട് പ്രാർത്ഥിച്ചു. ഡോക്ടർ മടങ്ങിവരുമ്പോ ഴേയ്ക്കും ഒന്നു വിശ്രമിക്കാം എന്നു വിചാരിച്ച് അച്ചൻ ആ ചരൽപ്പു റത്ത് കൈവശമുണ്ടായിരുന്ന നേരിയത് വിരിച്ച് ഒന്നു മയങ്ങി. ഡോക്ടറെ മുകളിൽ കൊണ്ടുവിടാൻ പോയ അയൽവാസിയും ഭൃത്യനും കൂടി അപ്പോൾ തോമസച്ചന്റെ അടുക്കൽ എത്തിക്കഴിഞ്ഞു. "ക്ഷീണം തീർ പ്പാൻ അൽപം എന്തെങ്കിലും കുടിക്കാമല്ലോ" എന്നു പറഞ്ഞുകൊണ്ട് അച്ചന് കുടിപ്പാനായി ഒരു പാത്രം കാപ്പി അയാൾ കൊടുത്തു. "അല്ലല്ലാ, എനിക്കല്ല വേണ്ടത്, നിങ്ങൾ അത് ഡോക്ടർക്ക് കൊണ്ടുപോയി കൊടു ക്കുക. ചെറുചൂട് ആയിരിക്കുകയും വേണം" എന്നു പറഞ്ഞുകൊണ്ട് കാപ്പി വാങ്ങുവാൻ അച്ചൻ വിസമ്മതം പ്രകടിപ്പിച്ചു. "അദ്ദേഹത്തിന് ചെറുചൂടോടുകൂടി കൊടുത്തു കഴിഞ്ഞു. ക്ഷീണിച്ചിരിക്കയല്ലേ, ഇത് അവിടുത്തേക്ക് കൊണ്ടുവന്നതാണ്" എന്നു പറഞ്ഞതനുസരിച്ച് അച്ചൻ അതു വാങ്ങി; അപ്പോഴാണ് ഭൃത്യന്റെ കാര്യം ഓർമ്മ വന്നത്. "ഞങ്ങ ളുടെ കൂടെയുള്ള പയ്യന് ക്ഷീണമുണ്ട്, എടാ, നീ ഇതു കുടിച്ചോ" എന്നു പറഞ്ഞുകൊണ്ട് കാപ്പി അവനു കൊടുത്തു. "അയാൾക്ക് ഞാൻ വേറെ

കൊടുത്തുകൊള്ളാം, കൂടുതൽ കൊണ്ടുവന്നിട്ടുണ്ട്" എന്നു പറഞ്ഞതിനാൽ തോമസച്ചൻ ആ കാപ്പി വാങ്ങി കുടിച്ചു. വിവരം അറിഞ്ഞു വരാനായി തോമസച്ചൻ ആ മനുഷ്യനെ വീണ്ടും മലമുകളിലേക്ക് അയച്ചു. അങ്ങനെ ഭൃത്യനുമൊന്നിച്ച് തോമസച്ചൻ താരശോഭയിൽ വിളങ്ങുന്ന ചരൽകുന്നിൽ ആ നിശാവേള കഴിച്ചുകൂട്ടി. അച്ചൻ അവിടെ കിടന്ന് അൽപമൊന്ന് ഉറങ്ങിപ്പോയി. എത്രനേരം ഉറങ്ങിയെന്ന് അറിഞ്ഞുകൂടാ. ഉണർന്ന് കണ്ണ് തുറന്നു നോക്കുമ്പോൾ കാണുന്നത്, ഡോക്ടറും സ്ത്രീയുടെ പിതാവും അയൽവാസിയും ഒന്നിച്ച് സന്തോഷഭരിതരായി സമീപെ നിന്ന് സംസാരിക്കുന്നതാണ്. ഡോക്ടറെ കണ്ടമാത്രയിൽ തോമസച്ചൻ എഴുന്നേറ്റുനിന്നുകൊണ്ട്, "എന്താ ഈപ്പച്ചാ! നമ്മുടെ വൈദ്യസഹായം കൊണ്ട് എന്തെങ്കിലും ഗുണം ലഭിച്ചോ; കാര്യമായി എന്തെങ്കിലും ചെയ്‌വാൻ കഴിഞ്ഞോ; സ്ത്രീയുടെ അവസ്ഥ ഇപ്പോൾ എന്താണ്?" എന്നിങ്ങനെ ആരാഞ്ഞു തുടങ്ങി. അതിനു മറുപടി പറഞ്ഞത് ഡോക്ടറല്ല, സ്ത്രീയുടെ അച്ഛനായിരുന്നു. "ഏമാനനെ! എന്റെ മകൾ സുഖമായി പ്രസവിച്ചു, ഒരു ആൺകുഞ്ഞ്. കുട്ടിയും തള്ളയും സുഖമായിരിക്കുന്നു; ഈശ്വരൻ കഴിഞ്ഞാൽപിന്നെ അങ്ങയുടെ കരങ്ങളാണ് ഇതിന്റെ പിന്നിൽ പ്രവർത്തിച്ചതെന്ന് അടിയൻ അറിഞ്ഞു. ഡാക്കിട്ടറദ്ദേഹത്തെ നിർബന്ധിച്ച് എന്റെ മകളുടെ സഹായത്തിനായി പറഞ്ഞുവിട്ടത് അവിടുന്നാണല്ലോ, അടിയനും അടിയന്റെ മകളും അങ്ങയോടെന്നും കടപ്പാടുള്ളവരായിരിക്കും. അതൊരു വാക്കുകൊണ്ടൊന്നും തീരുന്നതല്ല; അടിയനും മകളും അവളുടെ കുഞ്ഞുമൊന്നിച്ച് കുട്ടിക്ക് ഏതാനും മാസങ്ങൾ പ്രായമാകുമ്പോൾ പത്തനാപുരത്ത് അവിടുത്തെ ബംഗ്ലാവിൽ വന്ന് കണ്ടുകൊള്ളാം; ഏമാനനും ഡാക്കിട്ടർക്കും എന്തുതന്നാ മതിയാവും. അടിയൻ ഒരു പാവപ്പെട്ട നായർ കുടുംബത്തിൽപെട്ടവനാണ്."

അപ്പോൾ തോമസച്ചൻ അയാളോടായി പറഞ്ഞു, "ഞങ്ങൾക്ക് വല്ലതും തരികയെന്നോ; അങ്ങനെയൊരു പ്രശ്നമേ ഉദിക്കുന്നില്ല; അതിനായി താങ്കൾ പത്തനാപുരത്ത് വരികയും വേണ്ടാ; ഡോക്ടർക്കു വേണ്ടതൊക്കെ ഞാൻ കൊടുത്തുകൊള്ളാം. താൻ ഒന്നും കൊടുക്കരുത്; അദ്ദേഹം വാങ്ങുകയുമില്ല. ഞങ്ങൾ ഒരു പുണ്യപ്രവൃത്തി ചെയ്തു, ആതുരശുശ്രൂഷ നടത്തി, ദീനദയാലുത്വം കാണിച്ചു, എന്നു മാത്രമേയുള്ളു. അത് പ്രതിഫലത്തിനായിട്ടല്ല. എന്നാൽ ആ ജനിച്ച ശിശുവിനെ എനിക്കൊന്നു കാണണം; ആ കുഞ്ഞ് കുറെ മാസങ്ങൾ വളർന്നശേഷം മതിയാവും; പത്തനാപുരത്തൊന്നു കൊണ്ടുവരണം, ഞാൻ ആ കുഞ്ഞിനു വല്ലതും കൊടുക്കാം." എന്നിത്രയും അച്ചൻ പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്ക് ഈപ്പച്ചൻ തോമസച്ചനെ പോകാനായി ധൃതി കൂട്ടി. 'എന്നാൽ ഞങ്ങൾ പോകട്ടെ' എന്നു പറഞ്ഞുകൊണ്ട് പത്തനാപുരത്തേക്ക് തിരിച്ചു.

അങ്ങനെ അച്ചനും ഡോക്ടറും ഭൃത്യനുമൊന്നിച്ച് ആ റാന്തൽവിളക്കിന്റെ പ്രകാശത്തിൽ നടന്നകന്നു. സ്ത്രീയുടെ അച്ഛൻ നന്ദി നിറഞ്ഞ ഹൃദയത്തോടെ അത് പ്രസ്പഷ്ടമാക്കുന്ന കൂപ്പുകൈകളോടുകൂടി സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ട് അപ്പോഴും അവിടെ നിൽക്കുകയായിരുന്നു. മലമുകളിൽ നിന്നുകൊണ്ട് പ്രസ്തുത ഭവനത്തിലെ സ്ത്രീകളും റാന്തൽവിളക്കിന്റെ വെളിച്ചത്തിൽ മുഖങ്ങൾ കാണ്മാൻ പാടില്ലെങ്കിലും, ഈശ്വരദത്തം എന്നവണ്ണം അവരുടെ സഹായത്തിനായി അവിടേക്ക് ആനയിക്കപ്പെട്ടിട്ട് മടങ്ങിപ്പോകുന്ന യഥാർത്ഥ മനുഷ്യസ്നേഹികളായ സഹൃദയരെ നോക്കി നമ്രശിരസ്കരായി കൂപ്പുകൈകളോടുകൂടി നന്ദിപൂർവ്വം വാഴ്ത്തി പുകഴ്ത്തുകയായിരുന്നു. രണ്ടു ജീവനെ രക്ഷിക്കുവാൻ സാധിച്ചുവെങ്കിലും ആ പാതിരാവേളയിൽ അവർക്കു നേരിട്ട കഷ്ടപ്പാടിൽ ഡോക്ടർ അൽപം പരിതാപം പ്രകടിപ്പിച്ചു. തൽസമയം ഡോക്ടറോടായി, വിവാഹാലോചന സമയത്ത് അത്യാവശ്യമായി ഒരു ഓപ്പറേഷന് പോകേണ്ടി വന്നതുമൂലം നിത്യ ബ്രഹ്മചാരിയായി തീരാനിടയായ ഒരു ഡോക്ടറുടെ കഥ അച്ചൻ പറഞ്ഞുകേൾപ്പിക്കുകയുണ്ടായി. ഡോക്ടറിൽ നിന്ന് ഈ വിവരം മറ്റുള്ളവർ അറിഞ്ഞിട്ടുള്ളതല്ലാതെ, തോമസച്ചൻ ഈ സംഭവം ആരോടുംതന്നെ പറഞ്ഞിട്ടില്ല.

### നല്ല ശമരിയക്കാരൻ

തിരുമേനിയുടെ സമസൃഷ്ടസ്നേഹം എത്രമാത്രം ആഴമുള്ളതായിരുന്നുവെന്ന് അടുത്തിടപെട്ടിട്ടുള്ളവർക്കു മാത്രമേ അറിയുവാൻ കഴിഞ്ഞിട്ടുള്ളു. ആ സ്നേഹത്തിന്റെ കുളിർതെന്നൽ കൂടുതൽ അനുഭവിച്ചറിഞ്ഞവരിൽ ഭൂരിപക്ഷവും താണപടിയിലുള്ളവരായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ ദാനധർമ്മാദികൾ അധികമാരും അറിഞ്ഞിരുന്നില്ല. ചെയ്യുന്ന ഉപകാരം മറ്റുള്ളവർ അറിയരുതെന്ന നിർബന്ധവും തിരുമേനിക്കുണ്ടായിരുന്നു. ഈ ലേഖകന് നേരിട്ട് അറിയാവുന്ന ഒരു സംഭവം വിവരിക്കാം.

പത്തനാപുരത്ത് മൗണ്ട് താബോർ ദയറായിലെ അന്തേവാസിയായ ഒരു പുരോഹിതൻ (എ. ഡി. 1963-ൽ) ഒരു ദിവസം എവിടെയോ പോയി കാൽനടയായി മടങ്ങിവരികയായിരുന്നു. നേരം നന്നേ വൈകിയെങ്കിലും സായാഹ്നസൂര്യന്റെ പ്രഭ അപ്പോഴും അണഞ്ഞിരുന്നില്ല. സായംകാലങ്ങളിൽ സാധാരണവഴികളിലും വഴിത്തലയ്ക്കലും, തെരുവീഥികളിലും ജനബാഹുല്യം കൂടിയിരിക്കുമെങ്കിലും ആ സമയം, വഴിയുടെ ആ ഭാഗത്ത് പാന്ഥന്മാരാകട്ടെ, സ്ഥലവാസികളാകട്ടെ തുലോം ചുരുക്കമായിരുന്നു. വഴിയരികെയുള്ള ഓടയിൽ, കാഴ്ചയ്ക്ക് ആരോഗ്യം തുളുമ്പിനിൽക്കുന്ന മദ്ധ്യവയസ്ക്കനായ ഒരു മനുഷ്യൻ വീണുകിടക്കുന്നതു കണ്ടിട്ട്, സംഗതി എന്തെന്നറിവാൻ വഴിയാത്രക്കാരനായ അച്ചൻ ആ ഭാഗത്തേക്കു ചെന്നു.

ഉള്ളിൽ സംശയവും അൽപം ഭീതിയും ഉളവാകാതെയിരുന്നില്ലാ അച്ചന്. വൈകിവരുന്ന വേള; പുരുഷന്മാർ സുബോധമില്ലാതെ ഓടകളിലും വഴി ത്തലയ്ക്കലുമൊക്കെ വീണുകിടക്കുവാൻ സാദ്ധ്യതയുണ്ട്. എന്നാൽ അപ്പോൾ അവിടെ കണ്ട മനുഷ്യന്റെ അവസ്ഥ അങ്ങനെയുള്ള ഒന്നല്ലാ യെന്ന് അച്ചനു തോന്നി. പൂർണ്ണ ബോധ്യം വരുത്തുവാനെന്നവണ്ണം അച്ചൻ അയാളെ സമീപിച്ച് കാര്യങ്ങൾ ആരാഞ്ഞു. ആ മനുഷ്യൻ സുബോധവാനായിത്തന്നെ മറുപടി പറയുന്നുണ്ട്. ബാഷ്പധാരയിൽ ഗദ്ഗ ദത്തോടുകൂടി ആ രോഗി പറഞ്ഞു,

"ബഹുമാനപ്പെട്ട അച്ചാ! എന്നെ തെറ്റിദ്ധരിക്കണ്ടാ; ഞാൻ മത്തു പിടി ച്ചവനല്ല; ഞാൻ ഒരു തളർവാതരോഗിയാണ്; ഞാൻ കിടപ്പിലായിരുന്നു. എന്റെ കൈവശമുള്ള പണമെല്ലാം തീർന്നുവെന്നു കണ്ടപ്പോൾ ബന്ധു മിത്രാദികളെല്ലാം എന്നെ ഉപേക്ഷിച്ചു; ഞാനിവിടെ എങ്ങനെ എത്തിയെ ന്നുള്ളത് എനിക്കുതന്നെ അറിഞ്ഞുകൂടാ. ഇന്നു പ്രഭാതം മുതൽ ഞാനി വിടെ ഇങ്ങനെ ഒരു യാചകനായി കഴിച്ചുകൂട്ടുകയാണ്. എന്റെ ശരീര പ്രകൃതി കണ്ടാൽ ആരും ഒന്നും എനിക്കു തരികയില്ല; എന്നെ രക്ഷി പ്പാൻ ആരുമില്ലച്ചാ; അച്ചനെങ്കിലും മനോഗുണം തോന്നി എനിക്കെന്തെ ങ്കിലും തന്ന് എന്നെ സഹായിക്കണേ." ആ മനുഷ്യന്റെ പരിതാപകര മായ അവസ്ഥയും സംസാരവും മനസ്സിലാക്കിയ അച്ചൻ, അയാൾക്ക് ചെറിയതല്ല, വലിയ സഹായംതന്നെ ചെയ്യണമെന്ന് കരുതിക്കൊണ്ട് ആർക്കും എപ്പോഴും സഹായഹസ്തം നീട്ടിക്കൊടുക്കുവാൻ മടിക്കാത്ത വനായ പത്തനാപുരം താബോർ മലയിലെ യതിവര്യനായ ദീവന്നാ സ്യോസ് മെത്രാപ്പോലീത്താ തിരുമേനിയെ കണ്ടു വിവരം ധരിപ്പിപ്പാനായി സമയം ഒട്ടും പാഴാക്കാതെ ദ്രുതഗതിയിൽ അവിടെനിന്നു നടന്നകന്നു. "ഉടൻതന്നെ വന്നു കണ്ടുകൊള്ളാം" എന്ന് ആ മനുഷ്യനോടായി പറ ഞ്ഞിട്ടാണ് അച്ചൻ പോയത്. തിരുമേനി ശരീരാസ്വാസ്ഥ്യം നിമിത്തം യാത്ര ചെയ്യാതെ കുറെ ദിവസങ്ങളായി അവിടെ താബോർ ആശ്രമ അരമന യിൽ വിശ്രമിക്കുകയായിരുന്നു. അച്ചൻ തിരുമേനിയോടായി വിവരങ്ങൾ പറഞ്ഞു. ദീനാനുകമ്പ നിറഞ്ഞ തിരുമേനി അതു കേട്ട മാത്രയിൽ പറ കയായിരുന്നു: "താൻ അയാളെ വിട്ടുകളഞ്ഞോ? എത്രയുംവേഗം എന്റെ കാറും ഡ്രൈവറുമായി പോയി ആ രോഗിയെ ആശുപത്രിയിലാക്കണം. അയാൾ കർത്താവാണോ അല്ലയോ എന്ന് നമുക്ക് എങ്ങനെയറിയാം? ഈ ചെറിയവരിൽ ഒരുവന് ചെയ്തിടത്തോളമെല്ലാം എനിക്കു ചെയ്തി രിക്കുന്നുവെന്ന് കർത്താവു പറയുന്നില്ലേ" എന്ന്. വാസ്തവത്തിൽ തിരു മേനിയുടെ ഹൃദയത്തിൽ മറ്റ് ഓരോ വ്യക്തിയുടെയും മുഖം സ്നേഹ സമ്പന്നനായ യേശുതമ്പുരാന്റെ മുഖവുമായി ബന്ധിപ്പിച്ചുകൊണ്ടായി രുന്നുവല്ലോ ചിന്തിച്ചുപോന്നിരുന്നതെന്ന് ഇതിൽ നിന്നു മനസ്സിലാക്കാ

വുന്നതാണ്. അവശനായ ആ മനുഷ്യനെ എത്രയുംവേഗം ആശുപത്രിയിൽ ആക്കുന്നതിന് വീണ്ടും നിർദ്ദേശങ്ങൾ കൊടുത്തു. വാഹനവും ഡ്രൈവറെയും കൂട്ടി അച്ചനെ ആ രോഗിയുടെ അടുക്കലേക്കയച്ചു. ഇരുവരുംകൂടി അയാളെ താങ്ങിപ്പിടിച്ച് വാഹനത്തിലാക്കി; കാർ വിട്ടുപോന്ന് ഡോ. എ. ജി. ജോണിന്റെ ആശുപത്രിയിൽ അയാളെ കൊണ്ടാക്കി. ഡ്രൈവർ മടങ്ങിവന്ന് വിവരം തിരുമേനിയെ ധരിപ്പിച്ചപ്പോൾ ചെറിയ അസുഖത്തിൽ ഇരിക്കുകയായിരുന്ന തിരുമേനി അതൊന്നും വകവയ്ക്കാതെ അവിടെയെത്തി രോഗിയെ സന്ദർശിക്കയും ക്ഷേമാന്വേഷണങ്ങൾ നടത്തുകയും "സത്രാധിപന്റെ അടുക്കൽ നല്ല ശമരിയാക്കാരനെന്നവണ്ണം" ഡോക്ടറെ വിളിച്ചുവരുത്തി രോഗിയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധപതിപ്പിക്കണമെന്ന് ഏർപ്പാടു ചെയ്യുകയുമുണ്ടായി. ഇടയ്ക്കിടയ്ക്ക് മനുഷ്യസ്നേഹിയായ തിരുമേനി അയാളെ പോയി കാണുന്നുണ്ടായിരുന്നു. അയാളുടെ ആശുപത്രിച്ചെലവു മുഴുവനും തിരുമേനി വഹിച്ചതു കൂടാതെ, ഒരു ജോഡി വസ്ത്രവും യാത്രച്ചെലവും കൊടുത്തു. അയാൾക്ക് ഒരുവിധം നടക്കാം എന്ന അവസ്ഥയായപ്പോൾ അയാളുടെ ആഗ്രഹപ്രകാരം കൂടെ ആൾ വിട്ട് സൗഖ്യമായ ആ മനുഷ്യനെ അയാളുടെ വീട്ടിൽ കൊണ്ടാക്കി. സഹൃദയനായ പൊന്നുതിരുമേനിയുടെ ദീനാനുകമ്പ വെറും ഉപരിപ്ലവമല്ല. എണ്ണപോലെ അസ്ഥികളിലേക്ക് ചുഴിഞ്ഞ് ഇറങ്ങുന്നതാണ്. ഹൃദയപൂർവ്വമായ ഒന്നുതന്നെയാണതെന്ന് അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ള ഏതൊരുവനും അൽപം ശ്രമിച്ചാൽ ഗ്രഹിപ്പാൻ കഴിഞ്ഞിരുന്നു.

## മനുഷ്യസ്നേഹത്തിന്റെ ബഹിർസ്ഫുരണം അഥവാ ദീനദയാലുത്വം

മനുഷ്യനെ മനുഷ്യനുമായി ബന്ധിപ്പിക്കുന്ന ഘടകം സ്നേഹം ആണെന്നും ആ പവിത്രമായ വീക്ഷണം വ്യക്തികളെ ധന്യമാക്കുന്നുവെന്നും എല്ലാ മതങ്ങളും പഠിപ്പിക്കുന്നു. ആവശ്യത്തിലിരിക്കുന്നവന്റെ വിഷമതയറിഞ്ഞ് ഉപകാരം ചെയ്യുകയെന്നതാണ് സ്നേഹത്തിന്റെ വ്യക്തമായ പ്രകടനം. പക്ഷെ ഇപ്രകാരം പ്രകടിപ്പിക്കുമ്പോൾ അത് സ്വന്ത മഹിമയുടെ ഉയർച്ചയ്ക്കുകൂടി ആയിരിക്കണമെന്ന് എല്ലാവരും ആഗ്രഹം പ്രകടിപ്പിക്കാറുണ്ട്. അവിടെയാണ് പൊതുനേതാക്കന്മാരിൽ പലർക്കും പരാജയം സംഭവിക്കാറുള്ളത്. നമ്മുടെ തിരുമേനി ഇക്കാര്യത്തിൽ തീർത്തും ഒഴിവുള്ളവനായിരുന്നു. ഇതിനൊരു ഉദാഹരണം പറഞ്ഞുകൊള്ളട്ടെ.

അറുപതുകളുടെ ഉത്തരാർദ്ധത്തിലാണ് അത് സംഭവിച്ചത്. കോഴഞ്ചേരിക്കടുത്ത് ചെറുകോൽപുഴയുള്ള മദ്ധ്യവയസ്ക്കനായ ഒരു സാധു

ഹൈന്ദവനു ഒരു അപകടം സംഭവിച്ചു. അപകടത്തിൽ ഒരു കാലിന്റെ സ്വാധീനം നശിച്ചു. പക്ഷെ ആ മനുഷ്യന്റെ ഇരുകാലുകൾക്കും ശക്തി പകർന്നുകൊടുത്ത സ്നേഹത്തിന്റെയും ദീനദയാലുത്വത്തിന്റെയും കഥ അനുവാചകർ അറിയേണ്ടതാണ്. നാട്ടിലെ പലവിധമായ ചികിത്സയ്ക്കു ശേഷം വലിയ കുറവൊന്നും കാണാഞ്ഞതിനാൽ ആ മനുഷ്യന് വെല്ലൂർ മെഡിക്കൽ മിഷൻ ആശുപത്രിയെ അഭയം പ്രാപിക്കേണ്ടി വന്നു. നിത്യ വൃത്തിക്കുപോലും വകയില്ലാത്ത ആ മനുഷ്യൻ ഇത്തരുണത്തിൽ എന്തു ചെയ്യാനാണ്; എങ്ങനെ അവിടെ എത്തിച്ചേരും? അഗതിയായ ആ ഹൈന്ദ വനിൽ അനുകമ്പ തോന്നിയ ഒരു ക്രൈസ്തവ പുരോഹിതൻ ഒരെഴു ത്തുമായി ആ മനുഷ്യനെ നമ്മുടെ തിരുമേനിയുടെ സന്നിധിയിലേക്ക യച്ചു. വെല്ലൂർ ആശുപത്രിയിലെ വിദഗ്ദ്ധ ഡോക്ടറന്മാരുടെ സഹായം ലഭിക്കുന്നതിനാവശ്യമായ ഒരു ശുപാർശക്കത്ത് തിരുമേനിയിൽനിന്ന് ലഭി ക്കുക എന്നതായിരുന്നു എഴുത്തിന്റെ സാരം.

എന്നാൽ ആവശ്യപ്പെട്ടിരുന്നപ്രകാരം ഒരു ശുപാർശക്കത്തു കൊടു ത്തുവിടുക മാത്രമല്ല ദീനദയാലുവായ തിരുമേനി ചെയ്തത്. സാധുവായ ആ മനുഷ്യന് ലഭിക്കേണ്ടിവരുന്ന ചികിത്സയുടെ സ്വഭാവം നേരിട്ടു തിരക്കി അറിഞ്ഞശേഷം, സി.എം.സി. ആശുപത്രിയിലെ ഓർത്തോപീഡിയക്ക് ഡിപ്പാർട്ടുമെന്റിന്റെ തലവന് ഒരു എഴുത്തുമായി, വഴിച്ചെലവിനും മറ്റും വേണ്ടിവരുന്ന പണവും കൊടുത്ത് ബസ്സ്റ്റാൻഡു വരെ ആളു കൂട്ടിവിട്ട് ആ മനുഷ്യനെ യാത്രയാക്കി. രോഗി അറിയാതെ ഹോസ്പിറ്റലിലേക്ക് തിരുമേനി എഴുതി, ചികിത്സ സംബന്ധിച്ച ചെലവുകൾ ഇളവു ചെയ്തു കൊടുപ്പിക്കയും, മറ്റുള്ള ചെലവുകൾക്കു വേണ്ടിവരുന്ന പണം തിരുമ നസ്സു തന്നെ ഏർപ്പാടു ചെയ്തുകൊടുക്കുകയും ചെയ്തു. ഇക്കാര്യത്തിൽ നമ്മുടെ കഥാപുരുഷന്റെ നേരിട്ടുള്ള അന്വേഷണവും മേൽനോട്ടവും ഉണ്ടായിരുന്നതുകൊണ്ട് ആ മനുഷ്യന് ലോകത്ത് മറ്റെവിടെനിന്നും ലഭി ക്കാവുന്നതിൽ മെച്ചമായ ചികിത്സയാണ് വെല്ലൂർ ആശുപത്രിയിൽ നിന്നു ലഭിച്ചത്.

ഏതാനും മാസങ്ങൾക്ക് ശേഷം ആ മദ്ധ്യവയസ്ക്കൻ പൂർണ്ണസുഖം പ്രാപിച്ച് പത്തനാപുരത്ത് തിരുമേനിയുടെ സന്നിധിയിലേക്കു തന്നെ ആദ്യ മായി മടങ്ങിയെത്തി. നമ്രശിരസ്ക്കനായി സന്തോഷാശ്രുക്കൾ പൊഴി ച്ചുകൊണ്ട് കൃതജ്ഞതയുടെ പൂച്ചെണ്ടുകൾ തിരുമേനിയുടെ പാദപത്മ ങ്ങളിൽ അർപ്പിപ്പാൻ അയാൾ മനസ്സുകൊണ്ട് തയ്യാറെടുക്കുകയായിരുന്നു. പക്ഷെ കാലിന് സ്വാധീനക്കുറവുണ്ടല്ലോ. തിരുമേനിക്ക് ആ അഗതിയോ ടുള്ള അനുകമ്പയുടെ ആത്മാവിന്റെ ഉറവിടം അവിടംകൊണ്ട് നിലച്ചില്ല. സ്നേഹപുരസ്സരം തിരുമേനി അയാളെ താങ്ങിപ്പിടിച്ചുകൊണ്ട് പറഞ്ഞു “ഈശ്വരനാണ് നിങ്ങളെ രക്ഷിച്ചത്; നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി

ദൈവത്തെ സ്തോത്രം ചെയ്യണം.” അതിനുശേഷം തിരുമനസ്സുകൊണ്ട് ഒരു ടാക്സികാർ വരുത്തി, അന്ന് ഒരു കോളജ് അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിരുന്ന ഈ ലേഖകനെയും കൂട്ടി ആ മനുഷ്യനെ ചെറുകോൽ പുഴയുള്ള സ്വവസതിയിൽ കൊണ്ടുചെന്നെത്തിച്ചു. നിത്യവൃത്തിക്ക് വകയില്ലായിരുന്ന ആ ഭവനത്തിന് ചെലവിനും, സൗഖ്യം പ്രാപിച്ച് മടങ്ങിയെത്തിയ രോഗിയുടെ തുടർന്നുള്ള നാട്ടുചികിത്സയ്ക്കും ആവശ്യമായ ഒരു തുകയും അവിടെ കൊടുക്കുന്നതിന് തന്നയച്ചിരുന്നു. ഈ ലേഖകൻ അപ്രകാരം ചെയ്ത് മടങ്ങിയെത്തി വിവരം ധരിപ്പിച്ചു.

അഭിവന്ദ്യ തിരുമേനിയെ സംബന്ധിച്ചിടത്തോളം അദ്ദേഹം സാധുക്കളുടെ ഒരു ഉറ്റ മിത്രമായിരുന്നു. അവരുടെ വേദന, അരിഷ്ടത, കഷ്ടത ഇവ അവർ അറിയുകയും അനുഭവിക്കുകയും ചെയ്തിരുന്നതിലുപരി തിരുമേനി അറിയുകയും അനുഭവിക്കുകയും ചെയ്തിരുന്നുവെന്ന് നിസ്സംശയം പറയാം.

### ഔദാര്യശീലം

തിരുമേനിക്ക് ജന്മസിദ്ധമായിരുന്ന അനുകമ്പ നിറഞ്ഞ സ്വഭാവം തന്റെ ശിഷ്യന്മാരെ വളരെയധികം പ്രാവശ്യം പരിഭ്രമാവസ്ഥയിൽ എത്തിച്ചിട്ടുണ്ട്. അളവില്ലാതെ കൊടുക്കുന്നതിലായിരുന്നു അദ്ദേഹത്തിനു താൽപര്യം. ഇങ്ങനെയുള്ള അവസരങ്ങളിൽ കൂടെയുള്ള ശിഷ്യന്മാർ, സഹായത്തിനായി നിരന്തരമായി വന്ന് ശല്യം ചെയ്യുന്നവരെ മനഃപൂർവ്വം ഒഴിവാക്കുവാൻ ചിലപ്പോൾ ശ്രമിക്കുമെന്നല്ലാതെ അതിനെതിരായി ഒന്നും തന്നെ പറയുവാൻ തയ്യാറാവില്ല.

തിരുമേനി കാലം ചെയ്യുന്നതിന് രണ്ടു വർഷം മുമ്പു നടന്ന ഒരു സംഭവം വിവരിക്കാം. അന്ന് ഒരു ദിവസം തിരുമേനി പ്രഭാത നമസ്കാരവും അതേ തുടർന്നുള്ള വി. കുർബാനയും കഴിഞ്ഞ് മുറിയിൽ വിശ്രമിക്കുകയായിരുന്നു. ഈ സമയത്ത് ദയറായിലെ അംഗങ്ങളായ ചില വൈദികർ മുറയ്ക്കു വന്ന് സംസാരിച്ചുകൊണ്ടിരുന്നു. തൽസമയം സാമാന്യം ഭേദമായ രീതിയിൽ വസ്ത്രധാരണം ചെയ്ത ഒരു മനുഷ്യൻ മുറിയിലേക്ക് കടന്നുവന്നു. അയാൾ തിരുമേനിക്ക് സുപരിചിതനും, പല പ്രാവശ്യം തിരുമേനിയെ സന്ദർശിച്ച് വിവിധ രീതിയിൽ സഹായങ്ങൾ നേടിക്കൊണ്ടിരുന്നവനുമായ ഒരു മാന്യ കുടുംബക്കാരനായിരുന്നു. എപ്പോഴെങ്കിലും തിരുമേനി അയാളുടെ പ്രദേശത്തേക്കു കടന്നുചെന്നാൽ കൈമുത്തി ആദരം പ്രകടിപ്പിക്കാതിരുന്നില്ല. ഒരു ആൺകുഞ്ഞു പോലുമില്ലാതെ അഞ്ച് പെൺമക്കളെ പോറ്റിവളർത്തിയിരുന്ന ആ മനുഷ്യന്റെ സാമ്പത്തികസ്ഥിതിയെക്കുറിച്ച് തിരുമേനിക്ക് അറിവുണ്ടായിരുന്നു. പക്ഷേ സമീപെയുണ്ടായിരുന്ന ശിഷ്യന്മാർക്ക് അത് മനസ്സിലാക്കുവാൻ കഴിഞ്ഞി

രുന്നില്ല. ഏതാനും നിമിഷം അവർ തമ്മിൽ നടന്ന സംഭാഷണത്തിനു ശേഷം തിരുമേനി അദ്ദേഹത്തിന്റെ ചുവന്ന കുപ്പായത്തിന്റെ പോക്കറ്റിൽ കൈയിട്ട് അതിനുള്ളിൽ ഒരു കൂടിൽ വച്ചിരുന്ന നോട്ടുകൾ ആ മനുഷ്യന് സമ്മാനിച്ചു. തലേദിവസം നടത്തിയ ഒരു വിവാഹകൂദാശയ്ക്ക് ലഭിച്ച പ്രതിഫലമായിരുന്നു ആ പോക്കറ്റിൽനിന്നു എടുത്തുകൊടുത്തത്. ഇതിൽ അമർഷവും വ്യസനവും പൂണ്ട ഒരു സീനിയർ വൈദികശിഷ്യൻ തിരുമേനിയോട് ചോദിച്ചു, "തിരുമേനി, നമ്മൾ സാധുക്കൾക്ക് വല്ലതും കൊടുക്കുന്നതുകൊണ്ട് പുണ്യമുണ്ട്, ജീവിക്കുവാൻ നിവൃത്തിയുള്ളവർക്ക് എന്തിനു കൊടുക്കുന്നു" എന്ന്. ഉത്തരമായി കൽപിക്കുകയായിരുന്നു, "എടോ കത്തനാരച്ചാ! ഒരുവൻ ചോദിപ്പാൻ ലജ്ജിക്കുന്നില്ലെങ്കിൽ കൊടുപ്പാനും നമ്മൾ മടിക്കരുത്. ചോദിക്കുന്നവന് കൊടുപ്പാനല്ലേ നമ്മുടെ കർത്താവ് കൽപ്പിച്ചിരിക്കുന്നത്", എന്ന് കൽപ്പിച്ചിട്ട്, ചോദിക്കുന്നവർക്കെല്ലാം അളവു കൂടാതെ കൊടുക്കുമായിരുന്ന "യൂഹാനോൻ മ്രഹമ്മോനൊ" എന്ന പരിശുദ്ധ പാത്രിയർക്കീസിന്റെ കഥ പറഞ്ഞു കേൾപ്പിച്ചു.

* * * * * * * * *

മറ്റുള്ളവർക്ക് ചെയ്തുകൊടുക്കുന്ന സഹായം അന്യർ അറിയരുതെന്ന ചിട്ട തിരുമേനിക്കുണ്ടായിരുന്നു. ഒരു ഞായറാഴ്ച ദിവസം വി. കുർബാനയും ദീർഘമായ ശുശ്രൂഷയും മാത്രമല്ല ഒരു വിവാഹ കൂദാശ കൂടി നടത്തിക്കൊടുത്ത ശേഷമാണ് തിരുമേനി മുറിയിൽ വന്നു വിശ്രമിച്ചത്. ഈ സമയത്ത് തിരുമേനിയോടൊത്ത്, അന്ന് മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയിരുന്ന തോമസ് മാർ തീമോത്തിയോസ് തിരുമേനിയും ഉണ്ടായിരുന്നു. ദീവന്നാസ്യോസ് തിരുമേനി മേശ കഴിച്ചശേഷം കട്ടിലിൽ കിടക്കുകയായിരുന്നു. അപ്പോൾ പുറത്തുനിന്ന് സാധുവായ ഒരു മനുഷ്യൻ മുറിയിലേക്ക് വന്ന്, തിരുമേനിയോടു സങ്കടം പറയുവാൻ തുടങ്ങി. അൽപസമയത്തിനുള്ളിൽ തിരുമേനി തന്റെ പോക്കറ്റിലേക്ക് കൈയിട്ട് കിട്ടിയ സാധനം ആ മനുഷ്യനു കൊടുത്തിട്ട് വീണ്ടും തന്റെ വിശ്രമം തുടർന്നു. എന്താണ് താൻ പോക്കറ്റിൽനിന്നു എടുത്തുകൊടുത്തതെന്നു തിരുമേനിക്ക് നല്ല ബോദ്ധ്യമുണ്ടായിരുന്നു. "അതു രൂപാ നോട്ടു തന്നെ. പക്ഷെ എത്രയെന്ന് യാതൊരു വിവരവുമില്ലായിരുന്നു; അന്വേഷിച്ചതുമില്ല. വളരെനേരം കഴിഞ്ഞ് പണത്തിന്റെ ആവശ്യത്തിനായി പോക്കറ്റിലേക്കു കൈയിട്ടപ്പോൾ മാത്രമാണ് രാവിലെ കൈവശം വന്ന നൂറു രൂപാ നോട്ട് അതിന്റെ സ്ഥാനത്ത് ഇല്ല എന്ന് മനസ്സിലായത്. താൻ ആ സാധു മനുഷ്യനെ സഹായിക്കുവാനുള്ള ധൃതിയിൽ അത് മറ്റുള്ളവർ അറിയരുതെന്നുള്ള ചിന്തയിൽ ചെയ്തപ്പോൾ തിരുമനസ്സറിയാതെതന്നെ നൂറു രൂപാ നോട്ട് സഹായാർത്ഥിക്കു ലഭിച്ചു. ഇവയെല്ലാം

അൽപം ദൂരെ നിന്നാണെങ്കിലും നിരീക്ഷിച്ചിരുന്ന തീമോത്തിയോസ് തിരുമേനി, നൂറു രൂപാ നോട്ട് വലിയ തിരുമേനി തപ്പുന്നതു കണ്ടിട്ട് ഇപ്രകാരം പറഞ്ഞു: "അത് അതിന്റെ അവകാശിക്ക് ലഭിച്ചു." വലിയ തിരുമേനി പ്രതിവചിച്ചു, "അവൻ അതിനു യോഗ്യനുമാണ്."

**അതിഥിസൽക്കാരപ്രിയൻ**

അന്ന് എവിടെയോ പോയിട്ട് രാത്രി വളരെ വൈകിയശേഷമാണ് ശെമ്മാശൻ മടങ്ങിയെത്തിയത്. സെമിനാരിയിലുണ്ടായിരുന്ന കുണ്ടറ മെത്രാച്ചനും പരിവാരങ്ങളുമെല്ലാം ഇതിനോടകം നല്ല ഉറക്കം പിടിച്ചിരുന്നു. വന്നശേഷം, ശെമ്മാശനും കിടന്നുറങ്ങി. നേരം പ്രഭാതമായപ്പോൾ, നമസ്കാരശേഷം ശെമ്മാശൻ മടങ്ങി എത്തിയോ ഇല്ലയോ എന്നറിവാൻ മെത്രാപ്പോലീത്താ, ശെമ്മാശന്റെ മുറിയിലേക്ക് ആൾ വിട്ടു. അന്വേഷണം കഴിഞ്ഞ് ആ ഭൃത്യൻ ചെന്ന് തിരുമേനിയോട് ഉണർത്തിച്ചു, "അയ്യോ! നമ്മുടെ ശെമ്മാശൻ ന്യൂസ് പേപ്പർ വിരിച്ച് തറയിലാണ് കിടന്നുറങ്ങുന്നത്. ആരൊക്കെയോ കൂടെ വന്നിട്ടുണ്ട്; പായും തലയണയും, മെത്തയുമെല്ലാം അവർക്കായി കൊടുത്തുവെന്നു തോന്നുന്നു. ഒരു പുരോഹിതനൊഴിച്ച് ബാക്കിയെല്ലാവരും മലമ്പ്രദേശത്തുള്ള സാധാരണക്കാരാണ്. ശെമ്മാശന് കട്ടിലും മെത്തയുമൊക്കെ ഉപയോഗിക്കാമായിരുന്നു." കുശിനിക്കാരൻ എന്തോ ചോദിക്കാനായി അപ്പോൾ അവിടെ കടന്നുവന്നു. ഈ സംസാരം കേട്ടുകൊണ്ട് ആ മനുഷ്യൻ പറഞ്ഞു. "തിരുമേനീ, ഒരു പാത്രം കാപ്പിവെള്ളമല്ലാതെ ശെമ്മാശൻ ഇന്നലെ രാത്രി മറ്റൊന്നുംതന്നെ കഴിച്ചിട്ടില്ല. കുശിനിയിലുണ്ടായിരുന്നതും, കടയിൽനിന്നു വേറേ വാങ്ങിയതുമെല്ലാം അവർക്കു കൊടുത്തു." "അയാൾ അല്ലേലും അങ്ങനാ; കൊടുക്കുന്ന കാര്യത്തിൽ അയാൾക്കു ലുബ്ധില്ല. മുമ്പിൽ വച്ചു ഭക്ഷിച്ചുകൊണ്ടിരിക്കുന്നതുപോലും വേണ്ടിവന്നാൽ ശെമ്മാശൻ എടുത്ത് മറ്റുള്ളവർക്കു കൊടുക്കുന്നതിനു മടിക്കയില്ല; അതാണ് നമ്മുടെ ശെമ്മാശന്റെ രീതി; ദൈവം അയാളെ അനുഗ്രഹിക്കട്ടെ" എന്നായിരുന്നു തിരുമേനി പ്രതിവചിച്ചത്. ഇത്തരത്തിൽ ചെറുപ്പം മുതലേ തന്നിൽ മൊട്ടിട്ടിരുന്ന അതിഥിസൽക്കാരപ്രിയം അനേകർക്ക് അഭയം നൽകിയതിലുപരി, വലിയ കാര്യങ്ങൾക്കായുള്ള അനുകൂലാവസ്ഥ സൃഷ്ടിക്കുന്നതിനും സഹായിച്ചിട്ടുണ്ട്. നമ്മുടെ പൂർവ്വപിതാവായ അബ്രഹാം, തന്റെ വാർദ്ധക്യത്തിൽ സ്വർഗ്ഗീയ അതിഥിയെ സൽക്കരിച്ച് സന്താനഭാഗ്യം നേടിയെങ്കിൽ, ഈ വന്ദ്യപിതാവ് തന്റെ സൽക്കാരപ്രിയത്തിലൂടെ അനേകരെ സ്വർഗ്ഗീയ മാധുര്യം അനുഭവിപ്പിച്ചു.

* * * * * * * * *

ഒരു വിനോദമെന്നപോലെ തിരുമേനി വിശ്രമാവസരങ്ങളിലും, ഭക്ഷണ

സമയങ്ങളിലും ധാന്യവും ഭക്ഷണസാധനങ്ങളും വാരിവിതറി കാക്ക, പ്രാവ് തുടങ്ങിയ പറവജാലങ്ങൾക്ക് കൊടുത്തുവന്നിരുന്നു. കൂട്ടായി വന്നു ഭക്ഷിക്കുന്ന പറവജാലങ്ങളെ കണ്ട് വേദപുസ്തകത്തിലെ വാക്യം തിരുമേനി ആവർത്തിച്ചു പറഞ്ഞുകൊണ്ടിരിക്കും. "പറവകളെ നോക്കുവീൻ, അവ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരയിൽ കൂട്ടി വയ്ക്കുന്നതുമില്ല; എങ്കിലും സ്വർഗ്ഗസ്ഥനായ പിതാവ് അവയെ പുലർത്തുന്നു."

* * * * * * * * *

തിരുമേനിയുടെ സംരക്ഷണത്തിൽ പത്തനാപുരം ദയറായിൽ തന്നെയാണ് വാർദ്ധക്യത്തിന്റെ പരമകാഷ്ഠയിലെത്തി, 118-ാമത്തെ വയസ്സിൽ മരിച്ചുപോയ വടകൻ മുഹമ്മദ് തന്റെ നീണ്ട ആയുസ്സ് മുഴുപ്പിച്ചത്. ഇതുപോലെ അനേകവർഷം ദയറായിൽ താമസിച്ച് നൂറു വയസ്സ് പ്രായമായി വേർപിരിഞ്ഞുപോയ യോഹന്നാൻ എന്ന അധഃകൃതനെയും അയാളുടെ ആയുഷ്ക്കാലം മുഴുവൻ പരിരക്ഷിച്ചത് തിരുമനസ്സുകൊണ്ടായിരുന്നു. ഇന്നും ദയറായുടെ സഹായവും സംരക്ഷണവും സ്വീകരിച്ചുവരുന്ന വൃദ്ധന്മാരും, അഗതികളും പലരുണ്ട്. സ്വന്തമായി സ്ഥലമോ, കയറിക്കിടക്കുന്നതിന് പുരയോ ഇല്ലാതിരുന്ന പലർക്കും തിരുമനസ്സുകൊണ്ട് വസ്തുവും പണവും കൊടുത്ത് സഹായിച്ചിട്ടുണ്ട്. തിരുമേനിയുടെ ദീനദയാലുത്വം അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളുടെ ഭാഗമെന്നതിൽ കവിഞ്ഞ്, ആത്മാർത്ഥതയുടെ ബഹിർഗമനമായിരുന്നു. ആ നല്ല മാതൃക പിൻതുടരേണ്ട ചുമതല തിരുമനസ്സിലെ ആരാധകർക്കുണ്ട്.

## ഒരു പിതൃവാത്സല്യം

ജന്മനാ പരോപകാര തൽപരനായിരുന്ന തിരുമേനി, മെത്രാപ്പോലീത്തായായി അവരോധിക്കപ്പെട്ട ശേഷമാണ് ദീനാനുകമ്പ, മനുഷ്യസ്നേഹം എന്നീ സവിശേഷതകൾ നിറഞ്ഞ ഒരു വ്യക്തിയായി അറിയപ്പെട്ടു തുടങ്ങിയത്. അതിനുപകരിക്കുന്ന അനവധി ദൃഷ്ടാന്തങ്ങൾ തിരുമേനിയുടെ ജീവചരിത്രത്തിൽ നിന്ന് ഉദ്ധരിക്കാവുന്നതാണ്. അവയിൽ ഒന്നു മാത്രം അവസരോചിതമായി പ്രസ്താവിച്ചുകൊള്ളട്ടെ.

നമ്മുടെ സമുദായത്തിലെ അദ്ധ്യാപക സമൂഹത്തിൽ സർവ്വഥാസമാദരണീയനായ ഒരു അദ്ധ്യാപകനും തിരുവല്ലാ സ്വദേശിയുമായ കെ. എം. മാത്യു സാർ, തിരുമേനിയിൽ നിന്നു തനിക്കുണ്ടായ ഒരനുഭവം ഈ ലേഖകനോടു പറഞ്ഞിട്ടുള്ളത് അദ്ദേഹത്തിന്റെ വാക്കുകളിൽ ഇവിടെ വിവരിക്കാം.

"ഏതോ ഒരു ആവശ്യത്തിനായി തിരുമേനിയെ കാണുന്നതിന് ഞാൻ ഒരവസരത്തിൽ പത്തനാപുരത്ത് എത്തി. തിരുമേനിയുമായുള്ള സംഭാ

ഷണം ദീർഘിച്ചുപോയതിനാൽ അന്നവിടെ കഴിയേണ്ടി വന്നു. ഇല്ലെങ്കിൽ തന്നെയും അതിഥികളെ ഉടനടി പറഞ്ഞയയ്ക്കുന്ന സ്വഭാവം അദ്ദേഹത്തിനില്ലായിരുന്നു. ഒരു ദിവസം കൂടെ താമസിച്ച് സൽക്കരിച്ച് വിടാനാണ് എന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നത്. ഭക്ഷണം കൊടുക്കുന്നതിനും ഉറങ്ങാൻ സൗകര്യമുണ്ടാക്കി കൊടുക്കുന്നതിനും മറ്റും വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുമെന്ന് മാത്രമല്ല താൻ തന്നെ വന്ന് ആ വക കാര്യങ്ങൾ ഓരോന്നും പരിശോധിക്കുകയും ചെയ്യുമായിരുന്നു. എങ്കിൽ മാത്രമേ അദ്ദേഹത്തിന് തൃപ്തി വരികയുള്ളു. അങ്ങനെ അത്താഴം കഴിഞ്ഞ് ഉറങ്ങാനുള്ള സൗകര്യങ്ങൾ പരിചാരകന്മാർ എനിക്ക് ഒരുക്കിത്തന്നു. പതിവിൻപ്രകാരം അന്നും എഴുത്തിലും വായനയിലും മറ്റു ജോലിക്കാര്യങ്ങളിലും മുഴുകിയിരുന്ന തിരുമേനി, കിടക്കുന്നതിനു മുമ്പായി തന്റെ അതിഥിയായി വന്ന യുവാവിന്റെ സുഖസൗകര്യാദികളെപ്പറ്റി അന്വേഷിപ്പാൻ എന്റെ മുറിയിൽ കയറിവന്നു. അന്നത്തെ യാത്രാക്ഷീണവും തണുപ്പും കൊണ്ട് ഞാനുറങ്ങിപ്പോയിരുന്നു. എനിക്കു പുതയ്ക്കാൻ പുതപ്പ് തന്നിട്ടില്ലെന്നുള്ള വിവരം മനസ്സിലാക്കിയ തിരുമേനി, മുറിയിലേക്ക് വേഗം മടങ്ങിച്ചെന്ന്, ഭൃത്യന്മാരെ ശാസിച്ചശേഷം, അലമാരിയിൽനിന്ന് ഒരു കമ്പിളിപ്പുതപ്പ് എടുത്തുകൊണ്ടുവന്ന്, എന്റെ ഉറക്കത്തിന് ഭംഗം വരുത്താതെ എന്റെ ശരീരത്തിൽ പുതപ്പിച്ചിട്ട് തിരികെപ്പോയി. ഈ സംഭവം രാവിലെ ഉണർന്നപ്പോഴാണ് ഞാൻ മനസ്സിലാക്കിയത്.

ഈ വിധത്തിൽ തിരുമേനിക്ക്, മറ്റുള്ളവരെക്കുറിച്ചുള്ള കരുതൽ എടുത്തു പറയേണ്ട ഒരു കാര്യമാണ്. മറ്റുള്ളവർക്കുവേണ്ടി എന്തുപകാരവും ചെയ്വാൻ മടിക്കാത്ത ത്യാഗശീലമായിരുന്നു തിരുമേനിയുടെ ആകർഷകശക്തി. യഥായോഗ്യം മനുഷ്യരെ സ്വീകരിച്ച് ആദരിച്ചുപോന്ന തിരുമേനിയുടെ സ്നേഹം നിറഞ്ഞ ഹൃദയത്തിൽ അവർക്കെല്ലാം തുല്യസ്ഥാനമായിരുന്നു.

# 2

# വ്യക്തിപ്രഭാവനായ മാർ ദീവന്നാസ്യോസ്

## കോട്ടയം സി.എം.എസ്. കോളജിലെ വിദ്യാർത്ഥി നേതാവ്

ഇംഗ്ലീഷ് വിദഗ്ദ്ധമായി കൈകാര്യം ചെയ്യാനുള്ള അദ്ദേഹത്തിന്റെ കഴിവ് അന്യാദൃശമായിരുന്നു. കോളജിൽ പഠിക്കുമ്പോൾ പോലും ഇംഗ്ലീഷ് ഭാഷയിൽ തെറ്റു കൂടാതെ സംസാരിക്കാനും പ്രസംഗിക്കാനുമുള്ള സി. എം. തോമസ് ശെമ്മാശന്റെ പ്രാപ്തിയെപ്പറ്റി സഹപാഠികൾക്കും, ഗുരുഭൂതന്മാർക്കും ഉറപ്പായ ബോദ്ധ്യവും സമ്മതവുമാണുണ്ടായിരുന്നത്. അഖിലേന്ത്യാടിസ്ഥാനത്തിൽ കൽക്കട്ടായിൽ വച്ച് നടന്ന കോളജ് വിദ്യാർത്ഥി സമ്മേളനത്തിൽ സംബന്ധിക്കാൻ കോട്ടയം സി.എം. എസ്. കോളജിൽനിന്ന് ഐകകണ്ഠ്യേന തെരഞ്ഞെടുത്തത് അന്നവിടെ പഠിച്ചുകൊണ്ടിരുന്ന സി. എം. തോമസ് ശെമ്മാശനെ ആയിരുന്നു. അത് ഏതാണ്ട് 1912–13–ൽ ആയിരുന്നു.

## ഒരു ഹെഡ്മാസ്റ്ററുടെ പ്രസംഗം

കുണ്ടറ ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കാലത്ത് (1916–1930) ഒരു സംഭവം ഉണ്ടായി. സ്കൂളിന്റെയും സമുദായത്തിന്റെയും വളർച്ചയിൽ അസൂയാലുക്കളായ ചില കുബുദ്ധികളും, ഇതര സമുദായക്കാരും ശെമ്മാശന് എതിരായി. “ശെമ്മാശൻ ഹെഡ്മാസ്റ്റർ ആയിരിപ്പാൻ ഡിപ്പാർട്ടുമെന്റലായി യോഗ്യതയുള്ള ആളല്ല” എന്നു കാണിച്ചുകൊണ്ട് രഹസ്യ ഹർജികളും ഊമക്കത്തുകളും അധികാരസ്ഥാനങ്ങളിലേക്കയച്ചു. ഇവയെപ്പറ്റി അന്വേഷിക്കാനായി വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിലെ മേലധികാരികൾ ഒരു ദിവസം നിശ്ചയിച്ച് കുണ്ടറ സ്കൂളിലെത്തിച്ചേർന്നു. അവരുടെ അന്വേഷണത്തിൽ സംഗതി കളവാണെന്നും ശത്രുതയിലൂടെ ഹർജികൾ അയച്ചിട്ടുള്ളതാണെന്നും അവർക്ക് ബോദ്ധ്യമായി. അവർ മടങ്ങിപ്പോകുന്നതിനു മുമ്പായി ശെമ്മാശൻ, മാന്യാതിഥികളുടെ ബഹുമാനാർത്ഥം ഒരു പബ്ലിക് മീറ്റിംഗ് വിളിച്ചുകൂട്ടി. അവരെ അനുമോദിച്ചുകൊണ്ടും, കൃതജ്ഞത പറഞ്ഞുകൊണ്ടും, സ്കൂൾ കാര്യങ്ങൾ വിവരിച്ചുകൊണ്ടും ശെമ്മാശൻ ചെയ്തതായ ഇംഗ്ലീഷ് പ്രസംഗം അവരെ നല്ല വണ്ണം ചിന്തിപ്പിച്ചു. ഇംഗ്ലീഷിൽ ശക്തമായും, ആകർഷകമായും ഭാഷ തെറ്റു കൂടാതെ ഒരു പ്രസംഗം ചെയ്യാൻ കഴിവുള്ള ഇപ്പോഴത്തെ ഹെഡ്മാസ്റ്റർ, ഈ സ്കൂളിന്റെ എന്നു മാത്രമല്ല, ഒരു ഹൈസ്ക്കൂളിന്റെ തന്നെ

അധിപനായി ഇരിക്കുന്നതിന് തികച്ചും പ്രാപ്തനാണെന്ന് മേലധികാരികൾ പ്രസ്താവിക്കുകയുണ്ടായി.

(The Deacon's speech which was listened to by all, spell-bound created such a good impression in the minds of the authorities that sanction was accorded to him on the spot to continue there as the Headmaster till his retirement.)

## വൈസ്രോയി ഇർവിൻ പ്രഭുവിന്റെ ദ്വിഭാഷി

1925-ൽ ആണെന്നു തോന്നുന്നു; അന്ന് ഇന്ത്യയിലെ ബ്രിട്ടീഷ് പ്രതിനിധിയായിരുന്ന വൈസ്രോയി ഇർവിൻ പ്രഭു (പിന്നീട് ലോർഡ് ഹാലിഫാക്സ്) തിരുവിതാംകൂർ സന്ദർശിച്ചു. തിരുവനന്തപുരത്തെ അദ്ദേഹത്തിന്റെ താമസവേളയിൽ ദേവാലയാരാധനയ്ക്കും മറ്റുമായി ലോ ചർച്ച്, സി.എം.എസ്., എൽ.എം.എസ്. പള്ളികളിൽ പോകുന്നതിനേക്കാൾ നമ്മുടെ പള്ളിയിൽ വരുന്നതിനാണ് അദ്ദേഹത്തിനും ഭാര്യയ്ക്കും താൽപര്യമുണ്ടായിരുന്നത്. മാത്രവുമല്ല, സഭാസമാധാനത്തിനുള്ള ഒരു വഴിയൊരുക്കും കൂടെയായിരുന്നു അദ്ദേഹത്തിന്റെ വരവ്. അതിനാൽ കൂടെക്കൂടെ അദ്ദേഹം നമ്മുടെ ദേവാലയങ്ങളിൽ വന്നുകൊണ്ടിരുന്നു. തിരുവനന്തപുരത്തുണ്ടായിരുന്ന സമുദായസ്നേഹികളായ ഇ. ജെ. ജോൺ വക്കീൽ, ഒ. എം. ചെറിയാൻ മുതലായവർ വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ അനുമതിയോടുകൂടി, വൈസ്രോയിയുടെ ദ്വിഭാഷിയായി തെരഞ്ഞെടുത്തത് കുണ്ടറ ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റർ സി. എം. തോമസ് ശെമ്മാശനെയായിരുന്നു. അൽപ ദിവസങ്ങൾക്കുള്ളിൽ വൈസ്രോയിയുടെ പ്രീതി സമ്പാദിച്ച ശെമ്മാശനെ ഡൽഹിയിലെ തന്റെ കൊട്ടാരത്തിലേക്ക് വൈസ്രോയി ക്ഷണിച്ചു.

## ബുദ്ധിമാനായ വള്ളക്കാരൻ

ആ കാലയളവിൽ ചരിത്രപ്രസിദ്ധമായ നിരണം പള്ളിയിൽ ആണ്ടുതോറും പ്രസംഗയോഗങ്ങൾ ഉണ്ടായിരുന്നു. ആ വേദിയിലെ പ്രധാന പ്രസംഗകൻ സി. എം. തോമസ് ശെമ്മാശൻ തന്നെ. അന്നൊരു ദിവസം പതിവുപോലെ ശെമ്മാശൻ പ്രസംഗപീഠത്തിലേക്കു കയറി. പ്ലാറ്റ്ഫോമിൽ അന്ന് മലങ്കരമെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് ദീവന്നാസ്യോസും, തെക്കൻ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയ കല്ലാശേരിൽ ഗ്രീഗോറിയോസും ഉപവിഷ്ടരായിട്ടുണ്ട്. ശെമ്മാശന്റെ അന്നത്തെ പ്രസംഗം "വി. ദൈവമാതാവിനെ"പ്പറ്റിയായിരുന്നു. അതിഗഹനമായ വിഷയം വിശ്വാസവിപരീതികൾക്കും സുഗ്രാഹ്യമായവിധത്തിൽ ശെമ്മാശൻ കൈകാര്യം ചെയ്തു. സുറിയാനി ക്രിസ്ത്യാനി കുടുംബങ്ങളിലും

അവരുടെ രഹസ്യജീവിതത്തിലും കണ്ടുവരുന്ന പല അപാകതകളെയും, താറുമാറുകളെയുംപറ്റി ശെമ്മാശൻ സമൃക്കാംവണ്ണം തന്റെ പ്രസംഗത്തിൽ പരാമർശിക്കാതിരുന്നില്ല. രണ്ടേകാൽ മണിക്കൂർ വളരെ വേഗം കടന്നുപോയതുപോലെ കേൾവിക്കാർക്കു തോന്നി. പ്രസംഗം സമാപിക്കാൻ തുടങ്ങിയപ്പോൾ പന്തലിൻകീഴിൽ അങ്ങകലെനിന്നു വിളിച്ചു പറയുന്നു: “അയ്യോ നിറുത്തരുതേ; ഞങ്ങൾക്ക് ഇനിയും കേൾക്കണമേ” എന്ന്. തൽസമയം വട്ടശ്ശേരിൽ തിരുമേനി എഴുന്നേറ്റ് ജനങ്ങളെ ശാന്തരാക്കി ഇരുത്തിക്കൊണ്ട് കൽപ്പിച്ചു. “നമ്മുടെ ശെമ്മാശൻ ഇനിയൊന്നു വിശ്രമിക്കട്ടെ. അയാൾക്കും ക്ഷീണമില്ലേ? ബാക്കി നാളെ കേൾക്കാം.” അദ്ദേഹം തുടർന്നു, “നിങ്ങളെല്ലാം ആദ്യവസാനം ശെമ്മാശന്റെ പ്രസംഗം ശ്രദ്ധിച്ചിരിക്കുമല്ലോ. വിഷയം അതിഗഹനമെങ്കിലും ശ്രോതാക്കൾക്ക് ഹൃദ്യമായ രീതിയിൽ പ്രസംഗകൻ അത് അവതരിപ്പിച്ചു. നിങ്ങളാരും, ഈ മുമ്പിലിരിക്കുന്ന കുട്ടികൾപോലും ഇത്രയും സമയം ഒരുപോള കണ്ണടയ്ക്കാതെ ചെവി കൂർപ്പിച്ച് കേട്ടുകൊണ്ടിരിക്കുകയായിരുന്നു എന്നതിന് നാം തന്നെ സാക്ഷിയാണ്. അത് ശെമ്മാശന്റെ വലിയോരു കഴിവാണ്. എന്നാൽ നമുക്ക് അയാളുടെ പ്രസംഗപാടവത്തെപ്പറ്റിയല്ല ഇപ്പോൾ പറയാനുള്ളത്. അയാളുടെ പ്രസംഗത്തിന്റെ ആശയഗാംഭീര്യത്തെയുംപറ്റിയല്ല; അതെല്ലാം നല്ലതു തന്നെ. പ്രസംഗത്തിന്റെ ലാക്കിനെയും, ഗതിയെയും പറ്റിയാണ്. എന്നാ, ശെമ്മാശാ! ഇംഗ്ലീഷിൽ അതിന്റെ വാക്ക്? ‘Doctrinal’ എന്നോ? സഭയെ ചാരി മാത്രമേ ശെമ്മാശൻ അയാളുടെ പ്രസംഗം അവതരിപ്പിക്കയുള്ളു. നാം ഒരു ഉദാഹരണം പറയാം; ഒരു കെട്ടുവള്ളം നിറയെ ചരക്കും കയറ്റി ഒരു വള്ളക്കാരൻ ഊന്നി ഓളം മുറിച്ച് എതിരെ മുകളിലേക്കു കയറിവരികയാണ്. മഴക്കാലവും; ആറ്റിൽ വെള്ളക്കൂടുതലുമുണ്ട്. ബുദ്ധിയുള്ള വള്ളക്കാരൻ എങ്കിൽ എന്തു ചെയ്യുമെന്നറിയാമോ? അയാൾ ആറിന്റെ നടുവെ കൂടെ ആ വലിയ വെള്ളത്തിൽ വള്ളം വിടാതെ ഒരു കരപറ്റി, ഒരു നല്ല ബലമുള്ള കയറ് വള്ളത്തിൽകെട്ടി പതിയെ പിടിച്ചുവലിച്ചുകൊണ്ടും ഇടയ്ക്കിടെ കഴുക്കോൽകൊണ്ട് തള്ളിയും ആറിന്റെ തീരംവഴിയോ കണ്ടത്തിന്റെ വരമ്പുവഴിയോ നടന്ന് വള്ളവും താങ്ങി മുമ്പോട്ടുപൊയ്ക്കൊണ്ടിരിക്കും. അങ്ങനെയായിരുന്നു ഇന്ന് നമ്മുടെ ശെമ്മാശൻ ചെയ്തത്. അതിഗഹനമായ ഇന്നത്തെ വിഷയമായിരുന്നു ശെമ്മാശന്റെ ചരക്കുനിറച്ച വള്ളം. ബുദ്ധിമാനായ ആ വള്ളക്കാരനെപ്പോലെ ശെമ്മാശൻ സഭയാകുന്ന കര ചാരിയാണ് തന്റെ വിഷയത്തെ ശ്രദ്ധാപൂർവ്വം മുന്നോട്ടു കൊണ്ടുപോയത്. എപ്പോൾ പ്രസംഗിച്ചാലും അങ്ങനെതന്നെയാണ് ശെമ്മാശൻ ചെയ്യുന്നത്. പ്രസംഗിക്കുന്നവരും കേൾക്കുന്നവരും എല്ലായ്പ്പോഴും അങ്ങനെ തന്നെയായിരിക്കണം. മാതൃസഭയെ ചാരിയായിരിക്കണം തങ്ങളുടെ ജീവിതമാകുന്ന വള്ളത്തെ ഈ ലോകമാകുന്ന വലിയ വെള്ളത്തിൽക്കൂടെ

വിടേണ്ടത്. അങ്ങനെയല്ലാതെ വന്നാൽ ഓളത്തിന്റെ പാച്ചിലിൽ നട്ടംതിരിഞ്ഞുപോയി അപകടമുണ്ടാകാനുള്ള സാദ്ധ്യത വളരെയുണ്ട്.

## പുത്തൻകാവ് പ്രസംഗം

മഴയും മഞ്ഞും നീങ്ങി വസന്തകാലം വന്നു. ചന്ദ്രന്റെ വെളുത്തപക്ഷകാലം. മുൻവർഷത്തെപ്പോലെ തന്നെ ഇത്തവണയും ശുഭ്രവസ്ത്രധാരികളായ സ്ത്രീകൾ പുളിയിലക്കരയൻ നേരിയതുകൊണ്ട് തങ്ങളുടെ തല മൂടി അഹമഹമിഹയാ പറ്റംപറ്റമായി പുത്തൻകാവ് തെരുവിന്റെ കിഴക്കേഅറ്റത്ത് സ്ഥിതിചെയ്യുന്ന ആ പഴയപള്ളി ലക്ഷ്യമാക്കി ഉത്സാഹത്തോടെ നടന്നുപോയി. അവരോടൊത്ത് ആയിരക്കണക്കിന് പുരുഷന്മാരും; അവിടെ നടന്നുകൊണ്ടിരുന്ന സുവിശേഷയോഗത്തിൽ പങ്കുകൊള്ളണമെന്നുള്ളതായിരുന്നു അവരുടെ ലക്ഷ്യം. പന്തീരാണ്ടു കൊണ്ട് സുവിശേഷപ്രസംഗയോഗപീഠത്തിലെ പ്രഭാഷണതിലകനെന്ന് പ്രസിദ്ധി ആർജ്ജിച്ചിരുന്ന സി. എം. തോമസ് ശെമ്മാശനായിരുന്നു ആ ദിവസങ്ങളിലെ പ്രധാന പ്രസംഗകൻ.

പാട്ടും പ്രാർത്ഥനയും കഴിഞ്ഞ് ശെമ്മാശൻ പ്രസംഗപീഠത്തിൽ എഴുന്നേറ്റുനിന്നു. മഹാകവി പുത്തൻകാവ് മാത്തൻ തരകന്റെ ഭാഷയിൽ പറഞ്ഞാൽ, “മണിക്വാണംപോലെ അനുനാദവർഷിണിയായ” ശബ്ദത്തിൽ ശെമ്മാശൻ പ്രസംഗമാരംഭിച്ചു. അക്കാലത്ത് സുവിശേഷയോഗ പന്തലുകളിൽ ഉച്ചഭാഷിണി ഉപയോഗിക്കാറില്ലായിരുന്നു. ചില സന്ദർഭങ്ങളിൽ, ഉച്ചത്തിൽ പറയുവാൻ കഴിയുന്നവരെങ്കിലും നിരക്ഷരകുക്ഷികളും, ഉച്ചാരണശുദ്ധി ഇല്ലാത്തവരുമായ ഇടനിലക്കാരെ ഉച്ചഭാഷിണിക്കു പകരം പ്രസംഗകർ ദത്തെടുക്കാറുണ്ടായിരുന്നു. എന്നാൽ രണ്ടര രണ്ടേമുക്കാൽ മണിക്കൂറോളം നീണ്ടുനിൽക്കുന്ന ആ പ്രസംഗങ്ങളിൽ തോമസ് ശെമ്മാശൻ ഇടനിലക്കാരെ ആരെയും സ്വീകരിച്ചിരുന്നില്ല. അഥവാ സ്വീകരിച്ചിരുന്നപ്പോഴൊക്കെയും അവർ ക്ഷീണിച്ചു വശായി പിന്തിരിഞ്ഞു പോയിട്ടുള്ളതിനാൽ ശെമ്മാശൻ ഒറ്റയ്ക്ക് ഏറ്റുപറച്ചിൽകൂടാതെ പ്രസംഗിക്കയാണ് ചെയ്തുകൊണ്ടിരുന്നത്.

“തേച്ചുമിനുക്കിയ പവിഴമണികൾപോലെയുള്ള പദങ്ങൾ ഒന്നിനുമേൽ മറ്റൊന്നു കയറാതെ, ഒന്നിനെ തൊട്ട് ഒന്നെന്നമട്ടിൽ ശെമ്മാശന്റെ വിജ്ഞാനകേദാരത്തിൽ നിന്നു പുറപ്പെട്ട് രസനാഗ്രത്തിലെത്തി പന്തലിൽ പതിച്ച് പരന്നൊഴുകുമായിരുന്നു. പ്രസംഗങ്ങളിലെ വാചകങ്ങൾ അലങ്കാരമനോഹരങ്ങളും ആപാദമധുരങ്ങളുമായിരുന്നു. അവയിൽ ലയിച്ചിരുന്ന ആശയങ്ങൾ പ്രസാദാത്മകമായ കവിതയുടെ നൃത്തവേദികളായി പരിലസിച്ച് ശ്രോതാക്കളുടെ ശ്രദ്ധയെ ആദ്യന്തം പിടിച്ചുനിറുത്തുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് അന്യാദൃശം തന്നെ. പൈദാഹ-ശരീരക്ഷീണമോ, നിദ്രാ

ഭാരമോ ഒട്ടുംതന്നെ ഏശാതെ ശ്രോതാക്കൾ പ്രസംഗസമയം മുഴുവനും അദ്ദേഹത്തെ ശ്രദ്ധിച്ചുകൊണ്ടിരിക്കും.

രണ്ടു ദശവത്സരക്കാലം സി. എം. തോമസ് ശെമ്മാശന്റെ ഭക്തിനിർഭരവും പ്രോത്സാഹനപരവുമായ സുവിശേഷപ്രസംഗങ്ങളുടെ മാറ്റൊലികൊണ്ട് മലങ്കരസഭാ നഭോമണ്ഡലം മുഖരിതമായിരുന്നു. വേദവിപരീതങ്ങളെന്ന് കരുതപ്പെട്ടിരുന്ന നിരവധി നവീനാശയദ്രുമങ്ങൾ ആ നാദബ്രഹ്മതരംഗിണിയുടെ ഒഴുക്കിൽപെട്ടിട്ട് വിസ്മൃതിയുടെ പാരാവാരത്തിൽ ചെന്ന് നിപതിച്ചുപോയിട്ടുണ്ട്.

(“മലങ്കരസഭാരത്നം” എന്ന ലേഖനത്തോട് കടപ്പാട്)

## ഷഷ്ടിയബ്ദിപൂർത്തി പാർട്ടിയിലെ ഏക പ്രസംഗകൻ

തിരുവിതാംകൂർ ദിവാനായിരുന്ന സർ സി. പി. രാമസ്വാമി അയ്യരുടെ ഷഷ്ടിയബ്ദിപൂർത്തി പ്രമാണിച്ച് നമ്മുടെ സഭ വകയായി ദിവാന് ഒരു സ്വീകരണവും, അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ഒരു ഗാർഡൻ പാർട്ടിയും തിരുവനന്തപുരത്തുവച്ച് നടത്തുന്നതിന് (1940) നിശ്ചയിച്ചു. സഭയെ പ്രതിനിധീകരിച്ച് ഇംഗ്ലീഷിൽ പ്രസംഗം ചെയ്യാൻ തക്കതായ ആളുകൾ അന്ന് അധികമില്ലായിരുന്നു. നമ്മുടെ സമുദായനേതാക്കന്മാർ അന്ന് കണ്ടുപിടിച്ചത് പത്തനാപുരത്ത് ദയറാപ്രസ്ഥാനവുമായി കഴിഞ്ഞുകൂടുന്ന സി. എം. തോമസ് റമ്പാനെയായിരുന്നു. തോമസ് റമ്പാൻ ഉപരിപഠനവും വിദേശയാത്രയും കഴിഞ്ഞ് ഇംഗ്ലണ്ടിൽ നിന്ന് മടങ്ങിവന്ന വേളയുമാണ്. അവരുടെ താൽപര്യപ്രകാരം പരിശുദ്ധ കാതോലിക്കാബാവാ കൽപന കൊടുത്തയച്ച് തോമസ് റമ്പാച്ചനെ തിരുവനന്തപുരത്തു വരുത്തി വിവരം പറഞ്ഞു മനസ്സിലാക്കി. ടോസ്റ്റ് പറയുന്ന പ്രധാന ചടങ്ങ് ബാവാതിരുമേനി റമ്പാച്ചനെ ഭരമേൽപിച്ചു. റമ്പാച്ചൻ ആ കൃത്യം ഏറ്റവും ഭംഗിയായിത്തന്നെ നിർവഹിച്ചു. ദിവാൻ സ്വാമിയുടെ നാളതുവരെയുള്ള ഭരണത്തെ വാഴ്ത്തിപ്പുകഴ്ത്തിക്കൊണ്ട് അദ്ദേഹം പ്രസംഗിച്ചു. പ്രസംഗവും പാർട്ടിയുമെല്ലാം ഒന്നാംകിടയിൽ പെട്ടതു തന്നെയായിരുന്നു. എന്നാൽ ചില സമുദായപ്രമുഖന്മാരെ പ്രകോപിപ്പിക്കുന്നതിന് ഇത് വഴിതെളിച്ചുവെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല.

## വിജ്ഞാനികളെ അത്ഭുതപരതന്ത്രരാക്കി

1940 മേട മാസത്തിലാണ് നമ്മുടെ കഥാപുരുഷൻ മെത്രാപ്പോലീത്താ ആയത്. അധികം മാസങ്ങൾ കഴിഞ്ഞില്ല. തിരുവനന്തപുരം മഹാരാജാസ് കോളജിൽ പ്രസംഗിക്കുന്നതിന് അദ്ദേഹത്തിന് ഒരു ക്ഷണം കിട്ടി. സഭാമേലദ്ധ്യക്ഷനായ ഒരു ക്രിസ്തീയ നേതാവിനെ ഗവണ്മെന്റ് കോളജുകളിൽ വിളിച്ച് പ്രസംഗിപ്പിക്കുകയെന്നത് അക്കാലത്ത് ഒരു അപൂർവ്വ സംഭ

വമായിരുന്നു. അതും ഒരു സാഹിത്യസമ്മേളനത്തിൽ. കോളജിന്റെ ഓഡിറ്റോറിയം വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ, ഗുരുഭൂതന്മാർ എന്നിവരെക്കൊണ്ടു നിറഞ്ഞു കഴിഞ്ഞു. അവരിൽ പലരും പേരും പെരുമയും ആർജ്ജിച്ച നല്ല സാഹിത്യകാരന്മാരും. ഇത്തരം കേൾവിക്കാരായ ജനക്കൂട്ടത്തെ എപ്രകാരമായിരിക്കും പ്രധാനാതിഥിയായി വന്നിരിക്കുന്ന തിരുമേനി പ്രസംഗത്തിലൂടെ രസിപ്പിക്കുന്നത് എന്ന ആശങ്ക അദ്ദേഹത്തെ പരിചയമുള്ള ഏതാനും ചിലർക്കെങ്കിലും ഉണ്ടാകാതിരുന്നില്ല. “സാഹിത്യ പുരോഗതിയിൽ മതത്തിനുള്ള സ്വാധീനത്തെ” പുരസ്കരിച്ച് വാഗ്മിത്വത്തോടുകൂടി ഏതാണ്ട് ഒരു മണിക്കൂർ സമയം അദ്ദേഹം ആധികാരികമായി പ്രസംഗിച്ചു. പ്രസംഗത്തിലൂടെ ദീവന്നാസ്യോസ് തിരുമേനി അവിടെ പ്രകടിപ്പിച്ച വിജ്ഞാനത്തിലും, വിഷയജ്ഞാനത്തിലും അതിലുപരി ഭാഷ കൈകാര്യം ചെയ്യുന്നതിലുള്ള സ്വാധീനതയിലും കേൾവിക്കാർ അതിശയം കൂറി. ഇംഗ്ലീഷ് ഭാഷയിൽ ചെയ്ത ഈ പ്രസംഗത്തിന്റെ വാഗ്മിത്വത്തെയും ഉച്ചാരണശുദ്ധിയെയുംപറ്റി ഭാഷാജ്ഞാനമുള്ളവർ വളരെ പ്രശംസിച്ചു പറയുകയുണ്ടായി. ഏതുതരത്തിലുള്ള ശ്രോതാക്കളോടു പ്രസംഗിച്ചാലും അവർക്കൊക്കെയും ഒരു സന്ദേശം കൊടുക്കാൻ അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം പ്രസംഗിക്കുന്നത് കേട്ടിട്ടുള്ളവരെല്ലാം പറഞ്ഞിട്ടുള്ളത് തിരുമേനിയുടെ ഈ കഴിവ് ദൈവദത്തമായ ഒരു നൽവരം തന്നെയാണെന്നത്രെ.

(ഡോ. പി. സി. അലക്സാണ്ടറോടു കടപ്പാട്)

### ഉന്നതന്റെ താഴ്മ

നമ്മുടെ കഥാപുരുഷന്റെ മേലദ്ധ്യക്ഷസ്ഥാനത്തോടുള്ള ഭക്ത്യാദരങ്ങളും സ്നേഹബഹുമാനാദികളും വെളിവാക്കുന്ന ഒരു സംഭവം അനുവാചകരുടെ അറിവിലേക്കായി ഇവിടെ രേഖപ്പെടുത്താം.

ഇദ്ദേഹത്തിന്റെ ബഹുമാനാദരങ്ങൾക്ക് ഏറ്റവും അധികം പാത്രീഭൂതനായ ഒരു ഉന്നത വ്യക്തിയായിരുന്നു കാലം ചെയ്ത മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ. അദ്ദേഹം കാലം ചെയ്യുന്നതിന് ഏതാനും വർഷങ്ങൾക്ക് മുമ്പ് ഒരവസരത്തിൽ, നമ്മുടെ കഥാപുരുഷന്റെ മാനേജ്മെന്റിൽപെട്ട തൃശ്ശിനാപ്പള്ളി പൊന്നയ്യാ ഹൈസ്കൂളിലേക്ക് എഴുന്നെള്ളുകയുണ്ടായി. തന്റെ ഗുരുഭൂതൻ കൂടിയായ ബാവാ തിരുമേനിയെ സ്വീകരിക്കുന്നതിനും ആദരിക്കുന്നതിനും ലഭിച്ച ഈ അവസരം യഥോചിതം ഉപയോഗിക്കുന്നതിന് സ്കൂൾ മാനേജരായിരുന്ന തിരുമേനി അധികം ശ്രദ്ധ പ്രകടിപ്പിച്ചു. ഉന്നതശ്രേണിയിൽ നിന്നുകൊണ്ട് ആജ്ഞ കൊടുക്കുകയെന്നതല്ലായിരുന്നു തിരുമേനിയുടെ സ്വഭാവം. എത്ര നിസ്സാരകാര്യങ്ങളാണെങ്കിലും താൻ തന്നെ ശ്രദ്ധിച്ചു

കൊണ്ടിരിക്കുകയെന്നതായിരുന്നു ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ തിരുമേനി ചെയ്തുകൊണ്ടിരുന്നത്. അതിഥിയുടെ സ്ഥാനമഹിമ അനുസരിച്ചുള്ള ഉന്നതവും ശ്രേഷ്ഠവുമായ ഒരു സ്വീകരണവും സൽക്കാരവും ബാവാതിരുമേനിക്ക് ആ അന്യനാട്ടിൽ കൊടുക്കണമെന്നതായിരുന്നു തിരുമേനിയുടെ ആഗ്രഹം.

ഈ കാലഘട്ടത്തിൽ പൊന്നയ്യാ ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്ററായി സേവനമനുഷ്ഠിച്ചിരുന്നത് സി. റ്റി. തോമസ് കത്തനാർ (പ. ദിദിമോസ് പ്രഥമൻ ബാവാ) ആയിരുന്നു. ഹെഡ്മാസ്റ്റർ, പൊതുവെ എല്ലാ കാര്യങ്ങളും ഭംഗിയായി ചെയ്‌വാനുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നുവെങ്കിലും, ദീവന്നാസ്യോസ് തിരുമേനി അവയെല്ലാം സ്വന്തം മേൽനോട്ടത്തിൽ ചെയ്തു തീർക്കുന്നതിനാണ് താൽപര്യപ്പെട്ടത്.

ഒരു പ്രത്യേക കാര്യത്തിനായി ഹെഡ്മാസ്റ്റർ ഈ സമയം തിരുമേനിയെ കണ്ടു സംസാരിക്കുവാനായി, തിരുമേനിയുടെ മുറിയിലേക്ക് വന്നു. പക്ഷെ മുറിയിലെന്നു മാത്രമല്ല, കെട്ടിടത്തിന്റെ രണ്ടാംനില മുഴുവൻ അന്വേഷിച്ചിട്ടും തിരുമേനിയെ അവിടെയെങ്ങും കണ്ടുകിട്ടിയില്ല. തിരുമേനി ഈ അവസരത്തിൽ എവിടെയായിരിക്കും എന്ന് ഉള്ളിൽ നിനച്ചുകൊണ്ട് ഹെഡ്മാസ്റ്റർ, മാനേജരുടെ ബംഗ്ലാവിന്റെ വരാന്തയിൽ നിൽക്കുമ്പോൾ, സമീപമുള്ള ബാത്ത്റൂമിൽ നിന്ന് ഏതോ ഉരയ്ക്കുന്ന ഒരു നേരിയ ശബ്ദം കേട്ടു. അതെന്തെന്ന് ഗ്രഹിപ്പാനായി അച്ചൻ ആ റൂമിന്റെ സമീപത്തേക്ക് കടന്നുചെന്നു. ആരോ മുറിയിലിരുന്ന് കക്കൂസ് വൃത്തിയാക്കുകയാണെന്ന് അച്ചന് മനസ്സിലായി. ആ റ്റോയ്‌ലറ്റ് മുറിയുടെ വാതിൽ അൽപം സാവകാശമായി തുറന്നുനോക്കിയപ്പോൾ കണ്ട കാഴ്ച അച്ചനെ ആശ്ചര്യഭരിതനാക്കിത്തീർത്തു. ആ ആത്മീയ പിതാവ് – ആ മഹാശയൻ – തൊണ്ടും സോപ്പും ഉപയോഗിച്ച് തന്റെ കൈകൾ കൊണ്ടു തന്നെ ആ കക്കൂസ് മുറി വൃത്തിയാക്കുകയായിരുന്നു. “ഈ വക ജോലികൾ ചെയ്യുന്നതിന് തിരുമേനിയുടെ ആജ്ഞാനുവർത്തികളായി എത്രയോ പേര് ഇവിടെയുണ്ട്, എന്നോടു പറഞ്ഞിരുന്നെങ്കിൽ ഞാൻ ചെയ്യുമായിരുന്നല്ലോ? വലിയ കഷ്ടവും സഹതാപവും തോന്നുന്നു തിരുമേനീ” എന്ന് അച്ചൻ പറഞ്ഞപ്പോൾ, തിരുമേനി കൊടുത്ത മറുപടി നാം ഏവരുടേയും ശ്രദ്ധയെ പിടിച്ചുപറ്റുന്ന വിധത്തിലായിരുന്നു. “എന്റെ മേലദ്ധ്യക്ഷൻ വരുമ്പോൾ അദ്ദേഹത്തിന് ഉപയോഗിക്കേണ്ടി വരുന്ന എല്ലാ സാധനസാമഗ്രികളും – കുളിമുറിയും കക്കൂസും കൂടി, മറ്റാരുമല്ലാ ഞാൻ തന്നെയാണ് കഴുകി വെടിപ്പാക്കേണ്ടത്.”

തിരുമേനിയുടെ ഇത്തരത്തിലുള്ള ശ്രേഷ്ഠമാതൃക അനുകരണത്തിന് ഉത്തമമെന്നതിലുപരി മറ്റുള്ളവരെ വിസ്മയിപ്പിക്കുന്നതിനും ചിന്തിപ്പിക്കുന്നതിനും ആയിരുന്നു.

# 3

# കർമ്മധീരനായ മാർ ദീവന്നാസ്യോസ്

## ആജ്ഞാശക്തനായ യുവ വൈദികൻ

ഇരുപതാം നൂറ്റാണ്ട് അതിന്റെ രണ്ടു ദശകങ്ങൾ പിന്നിട്ട അവസരത്തിലാണ് കുണ്ടറ ശെമ്മാശൻ തന്റെ പ്രേഷിതപ്രവൃത്തിയുമായി പത്തനാപുരത്ത് എത്തിച്ചേർന്നത്. ഈ കാലഘട്ടംവരെയും പത്തനാപുരവും പരിസരപ്രദേശങ്ങളും സവർണ്ണരായ ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും പെരുമയിൽ മാത്രം ഉറച്ചുനിൽക്കയായിരുന്നു. എന്നാൽ ശെമ്മാശൻ തന്റെ പ്രവർത്തനങ്ങൾ പത്തനാപുരത്ത് ഉറപ്പിച്ചതോടുകൂടി മദ്ധ്യതിരുവിതാംകൂറിന്റെ നാനാഭാഗത്തുമുള്ള ജനനിബിഡമായ പ്രദേശങ്ങളിൽ നിന്ന് ക്രൈസ്തവ കുടുംബങ്ങൾ പത്തനാപുരത്തേക്ക് കുടിയേറ്റമാരംഭിച്ചു. ഇന്ന് പത്തനാപുരത്തുള്ള ക്രിസ്ത്യാനികൾ സാമൂഹ്യവും, സാംസ്കാരികവും, സാമ്പത്തികവുമായ രംഗങ്ങളിൽ ഏതാണ്ട് ഉന്നതിയെ പ്രാപിച്ചിട്ടുണ്ടെന്നു പറയാമെങ്കിലും അവർക്ക് പത്തനാപുരത്ത് ഒരു ശതാബ്ദത്തിന്റെ ചരിത്രംപോലും അവകാശപ്പെടുവാൻ സാധിക്കയില്ലായെന്നത് ഒരു വസ്തുതയാണ്. ഇങ്ങനെ ക്രിസ്ത്യാനികളുടെ പത്തനാപുരത്തെ കുടിയേറ്റത്തിന് താങ്ങും തണലും മാത്രമല്ല, ഒരു കാന്തശക്തിയായും പ്രവർത്തിച്ചത് നമ്മുടെ കഥാപുരുഷനായ ശെമ്മാശനും, അദ്ദേഹം പത്തനാപുരത്ത് ആരംഭിച്ച പ്രസ്ഥാനങ്ങളുമായിരുന്നു.

അന്നും ഇന്നും മതസൗഹാർദ്ദത്തിനു പേരു കേട്ട ഈ വഞ്ചിരാജ്യത്ത് മാനുഷിക ദൗർബല്യങ്ങളാൽ ചിലപ്പോൾ ചെറിയ തോതിലുള്ള ചില അഴകുപിണക്കങ്ങൾ ഉണ്ടാകാറുണ്ട്. ഇതൊരു കളങ്കമായി കരുതുവാൻ നിവൃത്തിയില്ല. പ്രത്യുത, മനുഷ്യന്റെ നൈസർഗ്ഗിക വാസനകളുടെ തന്നെ ചില വളവുകൾ ആയിട്ടു മാത്രമേ യഥാർത്ഥമതികൾക്ക് കാണുവാൻ സാധിക്കുകയുള്ളു. അങ്ങനെയുള്ള വളവുകളെ നേരെയാക്കുന്നതിന് നമ്മുടെ കഥാപുരുഷനുണ്ടായിരുന്ന ചാതുര്യവും കഴിവും അന്യാദൃശമായിരുന്നു. ഇത്തരത്തിലുള്ള ഒരു ചെറു സംഭവം ഈ പുസ്തകത്തിൽ ചേർക്കുന്നത് അസ്ഥാനത്താകയില്ലല്ലോ.

തിരുമേനി ശെമ്മാശനായിരുന്ന കാലത്ത് പത്തനാപുരത്തു തന്നെ പുതിയതായി കുടിയേറിപ്പാർത്തു വന്ന ഏതാനും ക്രൈസ്തവ കുടുംബങ്ങളെ ശല്യപ്പെടുത്തുന്നതിൽ പ്രത്യേകത പ്രദർശിപ്പിച്ച ഒരു പറ്റം റൗഡികൾ ക്രിസ്ത്യാനികളുടെ കോഴികളെ മോഷ്ടിക്കുകയെന്നത് ഒരു നിത്യത്തൊഴിലാക്കി. ഒരു ക്രിമിനൽകുറ്റത്തിന്റെ ആക്കം ലഭിച്ച ഈ

പീഡനം ഒരു കേസായി പോലീസിൽ പരാതി കൊടുക്കുവാൻ അവർ തീരുമാനിക്കുകയും, അപ്രകാരം ചെയ്കയും ചെയ്തു. എന്നാൽ പോലീസിന്റെ ഭാഗത്തുനിന്ന് കാര്യമായ യാതൊരു നീക്കവും ഉണ്ടായില്ല. ഈ വസ്തുത നമ്മുടെ ശെമ്മാശന്റെ കാതുകളിലും വന്നെത്തി. സംഭവപരമ്പരകളെക്കുറിച്ച് കാര്യമായി അന്വേഷിച്ച ശെമ്മാശൻ പ്രതികളെ കണ്ട് സംസാരിക്കുന്നതിനായി ആളയച്ച് അവരെ വിളിപ്പിച്ചു. പക്ഷെ അവരാരും ശെമ്മാശനെ വന്നു കാണുന്നതിന് തയ്യാറായില്ല. തന്മൂലം ശെമ്മാശൻ അവരെ കണ്ട് സംസാരിക്കുന്നതിനായി സംഭവസ്ഥലത്തേക്ക് ചെല്ലുന്ന വിവരം യഥാസമയം അവരെ അറിയിച്ചു. കുൽസിതപ്രവൃത്തിയിൽ ഉത്സാഹം പ്രദർശിപ്പിച്ച ആ യുവാക്കൾ ശെമ്മാശന്റെ വരവിൽ അദ്ദേഹത്തെ അനാദരിക്കുന്നതിനും, ആക്ഷേപിക്കുന്നതിനുമുള്ള ചുറ്റുപാടുകൾ ഇണക്കുകയാണുണ്ടായത്. ശെമ്മാശനുമായി സംസാരിക്കുന്നതിന് അവരുടെ വക്താവായി അവിടുത്തെ കരപ്രമാണിയെക്കൂടി അവർ ക്ഷണിച്ചിരുന്നുവെങ്കിലും തക്കസമയത്ത് അയാൾ വന്നുചേർന്നിരുന്നില്ല. മാത്രവുമല്ല, അദ്ദേഹം അവരെ അറിയിച്ചിരുന്നു പോലും, "ആരോടാണ് നിങ്ങൾ പടവെട്ടാൻ ഒരുമ്പെടുന്നതെന്ന് മനസ്സിലാക്കണം, കുണ്ടറ ശെമ്മാശനെ നിങ്ങൾ അറിയുകയില്ല; എനിക്കറിയാം. കല്ലിനോട് ഉതച്ചാൽ എന്തു സംഭവിക്കുമെന്നറിയാമല്ലോ" എന്ന്.

ശെമ്മാശൻ ഇതൊന്നുമറിയാതെ സ്വതസിദ്ധമായ പ്രാഭവത്തോടെ അവർ കൂടിയിരുന്ന സ്ഥലത്ത് അവരുടെ സമീപത്തേക്ക് കടന്നുചെന്നു. അതിശയമെന്നു പറയട്ടെ, തുടർന്നുണ്ടായ സംഭവം അവരുടെ മുൻ തീരുമാനത്തിന് വിപരീതമായിരുന്നു. ആ ചെറു സംഘത്തിന്റെ നേതൃസ്ഥാനത്തിരുന്ന ആൾ തന്നെ ശെമ്മാശനെ കണ്ടമാത്രയിൽ അറിയാതെ എഴുന്നേറ്റുപോയി. കൂപ്പുകൈകളോടുകൂടി നമ്രശിരസ്കനായി അദ്ദേഹം അവിടെ നിലകൊണ്ടു. നേതാവിനെ അനുകരിച്ച് കൂടെയുണ്ടായിരുന്നവരും അപ്രകാരംതന്നെ ചെയ്യുകയാണുണ്ടായത്. ശെമ്മാശൻ അനുവദിച്ചപ്പോൾ മാത്രമേ അവർ ഇരുന്നുള്ളു. ഉത്തരീയം (രണ്ടാംമുണ്ട്) കൈവശം ഉണ്ടായിരുന്നവർ അതെടുത്ത് അവരവരുടെ അരയിൽ ചുറ്റിക്കെട്ടുകയും ചെയ്തു. അങ്ങനെ ഒരു ഉന്നതവ്യക്തിക്കു അർപ്പിക്കേണ്ട ബഹുമാനം അവർ ശെമ്മാശന് കൊടുത്തു (വളരെ പ്രായമുള്ള ഒരു ശെമ്മാശനായിരുന്നു അദ്ദേഹം. 48-ാമത്തെ വയസിലാണ് അദ്ദേഹം കശ്ശീശാ ആയത്).

അവരുമായി നടത്തിയ സംഭാഷണത്തിന്റെ ഫലമായി അവരെല്ലാം അവരുടെ തെറ്റായ നടപടികളെപ്പറ്റി പശ്ചാത്തപിക്കുകയും, അതിൽനിന്ന് പിന്മാറുകയും, ശെമ്മാശന്റെ ഇഷ്ടാനുവർത്തികളായി തീരുകയും ചെയ്തു. അവരിൽ ചിലർക്കു ശെമ്മാശൻ തന്നെ പിൽക്കാലത്ത് ജോലി

വാങ്ങിക്കൊടുത്തു. ആ സംഘത്തിലുണ്ടായിരുന്ന ഒരു സവർണ്ണ ഹിന്ദു, ശെമ്മാശന്റെ സംസാരത്തിൽ മനംമാറ്റമുള്ളവനായി ഭവിക്കുകയും കാലാന്തരത്തിൽ അത് അദ്ദേഹത്തിന്റെയും കുടുംബത്തിന്റെയും മനംമാറ്റത്തിന് കാരണമാകുകയും ചെയ്തു. അവർ അവരുടെ മുൻവിശ്വാസം ത്യജിച്ച് ശെമ്മാശന്റെ ജീവിതത്തിൽ പ്രത്യേകം തിളക്കം സൃഷ്ടിച്ചുപോന്ന സുവിശേഷത്തിന്റെ പ്രഭയിലേക്ക് ആകൃഷ്ടരാകുകയും തുടർന്ന് ഓർത്തഡോക്സ് ക്രിസ്തീയ വിശ്വാസികൾ ആയിത്തീരുകയും ചെയ്തു.

ഈ പട്ടികയിൽ പെടുത്താവുന്ന മറ്റു പല സംഭവങ്ങൾ ഈ എഴുത്തുകാരന് അിയാം. സ്ഥലചുരുക്കത്താൽ തൽക്കാലം ഇതൊന്നു മതിയെന്നു വയ്ക്കുന്നു.

ഇപ്രകാരം മനുഷ്യസ്നേഹിയെങ്കിലും ശക്തനായ ഒരു വ്യക്തി കൂടെയായിരുന്നു തിരുമേനി. സ്വന്തം മതസ്ഥരെ മാത്രമല്ല, ഇതര മതസ്ഥരെയും സ്വാധീനിക്കാനും ഒരു പ്രത്യേക പ്രഭയുടെ ഉടമയെന്നവണ്ണം സാധാരണ മനുഷ്യരുടെ വൈകല്യങ്ങളെ തന്റെ ആദ്യ വീക്ഷണത്തിൽ തന്നെ നിഷ്പ്രഭമാക്കുന്നതിനും അതിലൂടെ സത്യത്തിന്റെ പാതയെ ഉറപ്പിക്കുന്നതിനും ശെമ്മാശനായിരിക്കുമ്പോൾ തന്നെ തിരുമേനിക്ക് കഴിഞ്ഞിരുന്നു. ഈ കഴിവാണ് പിന്നീട് തിരുമേനിയെ സമൂഹത്തിലെ ഒരു ഗണനീയ നേതാവായി പരിലസിക്കാൻ സഹായിച്ചത്.

## "Now onwards we are friends" (ഇപ്പോൾ മുതൽ നാം സ്നേഹിതന്മാർ)

ദീവന്നാസ്യോസ് തിരുമേനിയുടെ (അന്ന് സി. എം. തോമസ് അച്ചൻ) വ്യക്തിപ്രഭാവത്തെയും, ദീർഘദൃഷ്ടിയെയും രാഷ്ട്രീയ നേതാക്കന്മാരെപ്പോലും വെല്ലുവിളിച്ച് അടരാടി ജയിക്കാനുള്ള ധീരതയേയും അതിലുപരിയായി വിദ്യാഭ്യാസ പ്രവർത്തനത്തിലുള്ള അദ്ദേഹത്തിന്റെ താൽപര്യത്തെയും ഉച്ചൈസ്ഥരം ഘോഷിക്കുന്നതിന് ഉപകരിക്കുന്ന ഒരു സംഭവം ഇവിടെ രേഖപ്പെടുത്തുകയാണ്.

പണ്ടത്തെ തിരുവിതാംകൂർ സംസ്ഥാനത്ത് സർ സി. പി. രാമസ്വാമി അയ്യരുടെ ദിവാൻഭരണത്തിന്റെ തേർവാഴ്ചക്കാലം; ഹൈസ്കൂളുകൾ ഈ രാജ്യത്ത് അധികമില്ലാതിരുന്ന ഒരു കാലഘട്ടം. ഈറ്റച്ചോലകളാലും മലഞ്ചരുവുകളാലും നിബിഡമായി കാടുംമേടുമായി സ്ഥിതിചെയ്തിരുന്ന കാട്ടു പത്തനാപുരത്ത് അന്ന് പ്രേഷിതവേല ചെയ്തുകൊണ്ടിരുന്ന ക്രിസ്ത്യാനി പാതിരി, സി. എം. തോമസച്ചൻ അവിടെയുള്ള തന്റെ മിഡിൽ സ്കൂൾ ഹൈസ്കൂൾ ആയി അപ്ഗ്രേഡ് ചെയ്തു കിട്ടുന്നതിന് കിണഞ്ഞു പരിശ്രമിക്കുകയാണ്. മാസങ്ങൾ പലതു കഴിഞ്ഞിരിക്കുന്നു;

ഇക്കാര്യത്തിൽ ന്യായമായി ചെയ്യേണ്ടതെല്ലാം ചെയ്തു. അപേക്ഷ കൊടുത്തു; നിവേദനം സമർപ്പിച്ചു; അധികാരസ്ഥാനങ്ങളിൽ സമ്മർദ്ദവും സ്വാധീനവും ചെലുത്തി; ചെന്നു കാണേണ്ടവരെയെല്ലാം ചെന്നു കണ്ടു; അനുഭാവപൂർവ്വം വീക്ഷിക്കുന്നതാണെന്ന് വാക്കാൽ മറുപടിയും ലഭിച്ചു. പക്ഷെ, ഗതിമുട്ടിയ അവസ്ഥയിൽ നിൽക്കയാണിപ്പോഴും. ഗവണ്മെന്റ് അംഗീകാരം ലഭിക്കയെന്നത് ശ്രമസാദ്ധ്യമായ ഒരു കാര്യമായിരുന്നില്ല അന്ന്.

പത്തനാപുരത്തു നിന്നും 2 1/4 മണിക്കൂർ യാത്രകൊണ്ട് ഇന്ന് എത്തിച്ചേരാവുന്ന തിരുവനന്തപുരം പട്ടണം, യാത്രാസൗകര്യങ്ങൾ വളരെ പരിമിതമായിരുന്ന അക്കാലത്ത് ഏതാണ്ട് ഒരു ദിവസത്തെ വഴി അകലത്തിലായിരുന്നു സ്ഥിതി ചെയ്തിരുന്നത്. തോമസച്ചൻ, തിരുവനന്തപുരവും പത്തനാപുരവുമായി യാത്ര തന്നെ യാത്ര. അന്നൊരു സുപ്രഭാതത്തിൽ മുൻപതിവെന്നവണ്ണം തോമസച്ചൻ തന്റെ പ്യൂണിനെ അന്നത്തെ മെയിൽ കത്തുകൾ വാങ്ങുന്നതിനായി സ്ഥലത്തെ അഞ്ചലാപ്പീസിലേക്കയച്ചു. ഭൃത്യൻ സാധാരണ കത്തുകളുമായി വന്നിട്ട് അറിയിച്ചു, "അച്ചന് ഇന്നത്തെ തപാലിൽ തിരുവനന്തപുരത്തുനിന്ന് ഒരു രജിസ്റ്റർ ചെയ്ത കവർ വന്നിട്ടുണ്ട്, അഞ്ചൽ ശിപായി അത് ഇവിടെ കൊണ്ടുവന്നു തരും, അച്ചൻ സ്ഥലത്തു കാണണമെന്ന് അഞ്ചൽ മാസ്റ്റർ പറഞ്ഞിട്ടുണ്ട്." ശുഭപ്രതീക്ഷയോടുകൂടി വളരെനാളത്തെ തന്റെ പ്രയത്നത്തിന്റെ ഫലം അറിയുവാൻ അച്ചൻ "കച്ച കെട്ടി" കാത്തിരിക്കയാണ്. അഞ്ചൽ ശിപായി കത്തു കൊണ്ടു കൊടുത്തു; രസീതിൽ ഒപ്പിട്ടു കൊടുത്തിട്ട് അച്ചൻ ആ മനുഷ്യനെ അയച്ചു. കവറുമായി തന്റെ ദേവാലയത്തിൽ കയറി ഒന്ന് പ്രാർത്ഥിച്ചിട്ട് വന്നതിനുശേഷമാണ് അച്ചൻ അത് പൊട്ടിച്ചു വായിച്ചത്. പ്രതീക്ഷയ്ക്കു വിപരീതമായി പ്രതികൂലമായ ഒരു മറുപടിയാണ് ലഭിച്ചിരിക്കുന്നത്. "ഹൈസ്കൂൾ സ്ഥാപിക്കുന്നതിന് അംഗീകാരമില്ല", അതു തന്നെ സംഗതി. പടിഞ്ഞാറ് അടൂർ, തെക്ക് കൊട്ടാരക്കര, കിഴക്ക് പുനലൂരുമായി പത്തു മൈൽ വീതം അകലത്തിൽ ഓരോ ഹൈസ്കൂൾ ഉള്ളതിനാൽ പത്തനാപുരത്ത് ഒരു ഹൈസ്കൂളിന്റെ ആവശ്യമില്ല പോലും. അന്വേഷണത്തിൽ ഇതാണ് കാരണമായി അറിഞ്ഞത്. നിരാശയുടെ നേരിയ നിഴൽപോലും മുഖത്ത് പ്രകടിപ്പിക്കാതെ ദേവാലയത്തിൽ കയറി വീണ്ടും പ്രാർത്ഥിച്ചിറങ്ങി. സ്കൂൾപ്രസ്ഥാനം, ഏതുകൊണ്ടും ആരാലും വിലമതിക്കാവുന്ന ഒരു മാന്യമായ സംഗതി. സ്കൂൾ തുടങ്ങുന്നതിന് കണ്ടുപിടിച്ച സ്ഥലമോ, സാംസ്കാരിക വെളിച്ചം പകരുന്നതിന് ഏതുകൊണ്ടും പറ്റിയ, അവഗണിക്കപ്പെട്ട ഒരു കിഴക്കൻ മലമ്പ്രദേശം. സമീപത്തെങ്ങും മറ്റു ഹൈസ്കൂളുകൾ ഇല്ല താനും. ന്യായമായും അംഗീകാരം കൊടുക്കാവുന്നതാണ്; കൊടുക്കേണ്ടതായിരുന്നു. ചില പിന്തിരിപ്പൻ

ശക്തികളുടെ പ്രേരണയാലായിരിക്കണം അംഗീകാരം ലഭിക്കാതെപോയത്. പ്രതികൂല സാഹചര്യങ്ങളെ അതിജീവിക്കുവാൻ കരുത്തുള്ളവനായ തോമസച്ചൻ സമചിത്തതയോടും, ലക്ഷ്യബോധത്തോടും കൂടി അടിപതറാതെ പ്രവർത്തിക്കുവാൻ തന്നെ തീരുമാനിച്ചു. ഒന്നുകിൽ ഹൈസ്കൂളിനുള്ള അംഗീകാരം ഈ വർഷം തന്നെ വാങ്ങുക; അഥവാ ഹൈസ്കൂൾ വേണ്ടെന്നു വയ്ക്കുക (അങ്ങനെ ചിന്തിച്ചതിന് മറ്റൊരു കാരണവുമുണ്ടായി. എത്രയുംവേഗം തോമസച്ചൻ റമ്പാനായി ബാവാ തിരുമേനിയോടൊന്നിച്ച് എഡിൻബർഗ് കോൺഫ്രൻസിൽ സംബന്ധിക്കുന്നതിനും, ഓക്സ്ഫഡിൽ ഉപരിപഠനത്തിനുമായി ഇംഗ്ലണ്ടിലേക്കു പോകുകയാണ്). അംഗീകാരം ഇല്ല എന്ന് ഉത്തരവിട്ട ഉദ്യോഗസ്ഥൻ തന്നെ വേണം അംഗീകാരം തരുവാൻ. നോക്കട്ടെ എന്ന ശാന്തഗംഭീരഭാവമായിരുന്നു അദ്ദേഹത്തിന്.

തമിഴ് ബ്രാഹ്മണരുടെ ഒരു കേളീരംഗമായിരുന്നു അന്ന് തിരുവിതാംകൂർ ഭരണകൂടം. ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ ബ്രാഹ്മണൻ, ചീഫ് സെക്രട്ടറി മാങ്കൊമ്പിൽ നീലകണ്ഠ അയ്യർ ബ്രാഹ്മണൻ, പ്രൈവറ്റ് സെക്രട്ടറി ചിദമ്പര അയ്യർ ബ്രാഹ്മണൻ, വിദ്യാഭ്യാസ ഡയറക്ടർ സി. വി. ചന്ദ്രശേഖരൻ ബ്രാഹ്മണൻ; എന്നുവേണ്ട സർവ്വത്ര ബ്രാഹ്മണർ; മാല കോർത്തിണക്കിയതുപോലുള്ള ഒരു ബ്രാഹ്മണസംഘമായിരുന്നു അന്ന് തിരുവിതാംകൂറിൽ ഭരണം നടത്തിയിരുന്നത്. ഈ പ്രതികൂല സാഹചര്യത്തിൽ സ്കൂൾ സ്ഥാപനക്കാര്യം എങ്ങനെ സാധിക്കാനാണ്? സമീപഭാവിയിൽ പോലും ഇത് സാധിക്കാൻ പോകുന്നില്ല എന്ന ആശങ്ക ഒരുവശത്ത്; ഇവരെ ഒന്നു തോൽപിക്ക തന്നെ കാര്യം എന്നതു മറുവശത്ത്. പിറ്റേദിവസം രാവിലെ തന്റെ ദേവാലയത്തിൽ കയറി അദൃശ്യനായ ദൈവത്തിന്റെ സന്നിധിയിൽ ബാഷ്പാർച്ചനകൾ നടത്തി പ്രാർത്ഥിച്ച് ധൈര്യമാർജ്ജിച്ചുകൊണ്ട് ഇറങ്ങിവന്ന കഥാപുരുഷൻ, തന്റെ പ്രവർത്തനപദ്ധതിയുമായി മുമ്പോട്ടു പോകുവാൻ തന്നെ തീരുമാനിച്ചു. അരയും തലയും മുറുക്കി അതിനുവേണ്ട കരുക്കൾ കൂട്ടി. തിരുവനന്തപുരത്ത് ഈ ആവശ്യത്തിനായി ഒരു പ്രാവശ്യം കൂടി പോവുക തന്നെ എന്ന് ഉറച്ചു. അവിടെ അദ്ദേഹത്തിന്റെ ഒരു പൂർവ്വസ്നേഹിതൻ കേർണൽ ഗാർസ്റ്റിൻ എന്നു പേരായ ഒരു ഇംഗ്ലീഷ് ധ്വരയുണ്ട്. ഈ ധ്വര ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പ്രതിനിധിയായി തിരുവിതാംകൂറിലെ അന്നത്തെ പൊളിറ്റിക്കൽ ഏജന്റായിരുന്നു. ഉദ്യോഗമായി വന്നിട്ട് അധികം നാളുകൾ ആയിട്ടില്ല. അദ്ദേഹത്തെ സന്ദർശിച്ച് ഈ പ്രതിസന്ധിയെക്കുറിച്ച് സംസാരിക്കുന്നതിന് തീരുമാനിച്ചു. അടുത്ത ദിവസം തിരുവനന്തപുരത്തെത്തിയ കഥാപുരുഷൻ പാളയത്തുള്ള ഓർത്തഡോക്സ് പള്ളിയിൽ താമസിച്ചുകൊണ്ട് ഒരു കത്ത് പൊളിറ്റിക്കൽ ഏജന്റ് കേർണൽ W.A.M. ഗാർസ്റ്റിന് അയച്ചു.

വൈസ്രോയി ഇർവിൻ പ്രഭുവിന്റെ സിംലായിലുള്ള വസന്തകാല കൊട്ടാരത്തിൽ വച്ച് തുടങ്ങിയ സുഹൃത്ബന്ധത്തെ അനുസ്മരിപ്പിച്ചുകൊണ്ടാണ് തോമസച്ചൻ കേർണൽ ഗാർസ്റ്റിന് എഴുത്തയച്ചത്. സന്തോഷപൂർവ്വം സന്ദർശനം അനുവദിച്ചുകൊണ്ടുള്ള ഒരു മറുപടി കേർണൽ ഗാർസ്റ്റിൻ നമ്മുടെ കഥാപുരുഷന് അയച്ചുകൊടുത്തു. തനിക്കു ലഭിച്ച ഈ സുവർണ്ണാവസരത്തെ തക്കത്തിലുപയോഗിക്കുവാൻ തീരുമാനിച്ച തോമസച്ചൻ അടുത്ത ദിവസം കേർണൽ ഗാർസ്റ്റിനെ സന്ദർശിക്കുകയും ഹൈസ്കൂൾ അനുവദിച്ചു കിട്ടുന്നതിനാവശ്യമായ നിവേദനങ്ങൾ സമർപ്പിക്കുകയും ചെയ്തു. സൗഹാർദ്ദം മുറ്റിനിന്ന ഈ പ്രഥമ സന്ദർശനത്തിൽ വച്ചുതന്നെ ഹൈസ്കൂൾ തുടങ്ങുന്നതിനുള്ള അനുവാദത്തോടൊപ്പം കേർണൽ ഗാർസ്റ്റിനാൽ തന്നെ സ്കൂളിനാവശ്യമായ കെട്ടിടത്തിന്റെ ശിലാസ്ഥാപനകർമ്മം കൂടി നടത്തിത്തരുന്നതിനുള്ള സമ്മതവും, സമയവും നിശ്ചയിച്ചിട്ടാണ് ആ സൗഹൃദ സംഭാഷണം അവസാനിച്ചത്. ബ്രിട്ടീഷ് ഭരണകൂടത്തിന്റെ പ്രതിനിധിയായി തിരുവിതാംകൂർ ഗവണ്മെന്റിനെ നിയന്ത്രിക്കുന്ന ഏറ്റവും ഉന്നത ഉദ്യോഗസ്ഥനായ കേർണൽ ഗാർസ്റ്റിന്റെ കരങ്ങളാൽ ശിലാസ്ഥാപനം നടത്തുന്ന ഒരു സ്ഥാപനത്തിന് ഗവണ്മെന്റ് അംഗീകാരം ലഭിക്കാതിരിക്കയില്ല എന്നുള്ള ഉറപ്പായ ധാരണയോടുകൂടിയാണ് തോമസച്ചൻ ചായ കുടിയും കഴിഞ്ഞ് അവിടെ നിന്നും യാത്ര പറഞ്ഞു പിരിഞ്ഞത്.

പത്തനാപുരത്ത് തിരിച്ചെത്തിയ കഥാപുരുഷൻ, സ്കൂളിന്റെ ശിലാസ്ഥാപനത്തിനാവശ്യമായ ഒരുക്കങ്ങൾ ധൃതഗതിയിൽ തന്നെ ചെയ്തു തുടങ്ങി. പരിഷ്കാരത്തിന്റെ ഒരു നേരിയ കണികപോലും തട്ടാതിരുന്ന പത്തനാപുരത്തേക്ക് ഇംഗ്ലീഷുകാരനായ ഒരു ഉന്നതോദ്യോഗസ്ഥൻ കടന്നുവരുന്നത് ആ കാലഘട്ടത്തിൽ ഒരു അസാധാരണ സംഭവമായിരുന്നു. അദ്ദേഹത്തിന്റെ യാത്ര സുഖകരമാക്കിത്തീർക്കുവാൻ വേണ്ടി തിരുവനന്തപുരം മുതൽ പത്തനാപുരം വരെ ആവശ്യമായ റോഡുകൾ, പാലങ്ങൾ, കൽവേട്ട്സ് മുതലായവ സർക്കാർ ചെലവിൽതന്നെ പണിയിക്കുന്നതിന് P.W.D. യെ ഏർപ്പാടു ചെയ്തുകഴിഞ്ഞിരുന്നു. അങ്ങനെ അന്ന് പൊതുജനങ്ങൾക്ക് ഉപകാരപ്രദമായ രീതിയിൽ പണിയിച്ചു കിട്ടിയതാണ് താബോർ കുന്നിനു സമീപെ കാണുന്ന പൊതുവഴികളും ചെറുപാലങ്ങളും മറ്റും. ഒരു ഒറ്റ ദിവസംകൊണ്ട് കല്ലടയാറ്റിൽ ഒരു താൽക്കാലിക പാലം നിർമ്മിക്കുകയും, പിറ്റെദിവസം അതുപയോഗപ്പെടുത്തുകയും മൂന്നാം ദിവസം അത് പൊളിച്ചുമാറ്റുകയും ചെയ്യുന്നതിന് നാട്ടുകാർ നൽകിയ സഹകരണമനോഭാവം വിലമതിക്കത്തക്കതായിരുന്നുവെന്ന് ഇവിടെ വിശേഷിച്ചു പറയേണ്ടിയിരിക്കുന്നു. പൊളിറ്റിക്കൽ ഏജന്റിനുള്ള സ്ഥലത്തെ സ്വീകരണത്തിനുവേണ്ട സജ്ജീകരണങ്ങളും ഒരുക്കങ്ങളും

മറ്റും ചെയ്യാൻ തോമസച്ചന്റെ താൽപര്യപ്രകാരം തിരുവനന്തപുരത്തു നിന്നും, കൊല്ലത്തുനിന്നും മറ്റുമാണ് വിദ്യാഭ്യാസവും പരിഷ്കാരവും സംസ്കാരവുമുള്ള ഉദ്യാഗസ്ഥന്മാരായ സുറിയാനി ക്രിസ്ത്യാനികൾ എത്തിച്ചേർന്നത്. അവർ എല്ലാവരും മൺമറഞ്ഞുപോയെങ്കിലും പേരുകൾ പ്രത്യേകം പ്രസ്താവ്യമാണ്. ഒ. എം. ചെറിയാൻ, കെ. സി. ഈപ്പൻ, എൻജിനീയർ ജോർജ്ജ് ഫിലിപ്പ് എന്നിവരായിരുന്നു അവരിൽ മുഖ്യന്മാർ. പൊളിറ്റിക്കൽ ഏജന്റിന് നാട്ടുകാരായ പൊതുജനങ്ങളുടെയും, സുറിയാനി ക്രിസ്ത്യാനികളുടെയും വകയായി ഉജ്ജ്വലമായ ഒരു സ്വീകരണം നൽകപ്പെട്ടു. അങ്ങനെ 1936 നവംബർ 7–ാം തീയതി ചിരപ്രതീക്ഷിതമായ ഹൈസ്കൂൾ ശിലാസ്ഥാപനം എന്ന ശുഭകർമ്മം പൊളിറ്റിക്കൽ ഏജന്റിന്റെ കൈകളാൽ നിർവ്വഹിക്കപ്പെട്ടു. തുടർന്നുള്ള പൊതുയോഗത്തിലും അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം നടത്തപ്പെട്ട റ്റീപാർട്ടിയിലും പ്രശസ്തരായ ഉദ്യോഗസ്ഥന്മാരും മറ്റു പ്രമുഖന്മാരും, സമീപപ്രദേശങ്ങളിലുള്ള തോട്ടവ്യവസായികളായ അനേകം ധനമാരും സംബന്ധിച്ചിരുന്നു. ഹൈസ്കൂൾ സ്ഥാപനത്തിനായി തെരഞ്ഞെടുത്ത താബോർ ഗിരിയുടെ അകൃത്രിമ രമണീയതയുടെയും, സ്നേഹസമ്പന്നനായ പൂർവ്വസുഹൃത്തിന്റെ സ്വീകരണത്തിന്റെയും മധുരസ്മരണകളോടുകൂടിയാണ് പൊളിറ്റിക്കൽ ഏജന്റ് കേർണൽ ഗാർസ്റ്റിനും ഭാര്യയും തിരുവനന്തപുരത്തേക്ക് മടങ്ങിപ്പോയത്.

ശിലാസ്ഥാപനത്തിനുശേഷം തലസ്ഥാനത്ത് തിരിച്ചെത്തിയ കേർണൽ ഗാർസ്റ്റിൻ, ആലുവായിൽ മറ്റൊരു ശിലാസ്ഥാപനത്തിനായി പോയി മടങ്ങിയെത്തിയ ദിവാൻ സി. പി. രാമസ്വാമി അയ്യരോടു കാട്ടുപത്തനാപുരത്ത് ആരംഭിച്ചതും താൻ പോയി കല്ലിടീൽ കർമ്മം നടത്തിയതുമായ ഹൈസ്കൂളിന്റെ അംഗീകാരത്തെപ്പറ്റി ആരായുകയുണ്ടായി. “അംഗീകാര ഓർഡർ എന്നേ അയച്ചുകഴിഞ്ഞു”വെന്ന് ഒരു അസത്യ പ്രസ്താവനയാണ് സി. പി. ചെയ്തത്. അംഗീകാരം കൊടുക്കാതിരിക്കാൻ യാതൊരു നിവർത്തിയുമില്ലാത്ത ഒരു പതനത്തിൽ, തന്നെ എത്തിച്ചിരിക്കയാണ് എന്ന് ബുദ്ധിപൂർവ്വം ഗ്രഹിച്ച ദിവാൻ സ്വാമി, ഒരു മുൻ തീയതി വച്ചുകൊണ്ട് അംഗീകാര ഓർഡർ അയയ്ക്കാൻ ഡയറക്ടർക്ക് നിർദ്ദേശം കൊടുത്തു. അങ്ങനെ ശിലാസ്ഥാപനം കഴിഞ്ഞ് ഒരാഴ്ചയ്ക്കുശേഷം മുൻ തീയതി വച്ച് അംഗീകാര ഓർഡർ തോമസച്ചന് പത്തനാപുരത്ത് കിട്ടി. തന്റെ കണക്കുകൂട്ടലിനെ തറപറ്റിച്ചുകൊണ്ട് തന്നെ തോൽപിച്ച തോമസച്ചന്റെ സൗഹൃദം സമ്പാദിക്കേണ്ടത് ഏറ്റവും ആവശ്യമാണെന്നും, നിശ്ചയമായും അദ്ദേഹം ധീരനും വീരനും വ്യക്തിത്വവും കഴിവുമുള്ള ഒരു മഹാൻ തന്നെയായിരിക്കുമെന്നും ദിവാൻ സ്വാമി നിശ്ചയിച്ചുറച്ചു. അങ്ങനെ ഇരിക്കെ, ഒരു ദിവസം നമ്മുടെ കഥാപുരുഷന്

പത്തനാപുരത്ത് അന്നത്തെ തപാലിൽ പതിവില്ലാതെ ഒരു സർക്കാർ കവർ കിട്ടി. "ഒരാഴ്ചക്കകം തിരുവനന്തപുരത്ത് വന്ന് നാം തമ്മിൽ ഒന്നു പരിചയപ്പെടുന്നതു കൊള്ളാം" എന്നായിരുന്നു എഴുത്തിലെ ഉള്ളടക്കം. എഴുത്തുകാരനോ ദിവാൻ സി. പി. രാമസ്വാമി അയ്യർ തന്നെ. എഴുത്തിലെ ആശയപ്രകാരം തോമസച്ചൻ അനുകൂല മറുപടി കൊടുത്തുകൊണ്ട് ഒരു ദിവസം തിരുവനന്തപുരത്തെത്തി ഭക്തിവിലാസത്തു ചെന്ന് ദിവാൻ സ്വാമിയെ കണ്ടു. തോമസച്ചന്റെ വരവ് പ്രതീക്ഷിച്ചിരുന്ന ദിവാൻ സ്വാമി, അച്ചനെ കണ്ടമാത്രയിൽ, "Now onwards we are friends" (ഇന്നു മുതൽ നമ്മൾ സ്നേഹിതന്മാരാണ്) എന്നു പറഞ്ഞുകൊണ്ട് സി. എം. തോമസച്ചന് കൈ കൊടുക്കുകയാണ് ചെയ്തത്. അന്നു മുതൽ അവർ മിത്രങ്ങളായിത്തീർന്നു.

ഇങ്ങനെ അക്കാലത്ത് ഭരണകൂടത്തിന്റെ വ്യക്തമായ അനുഭാവം ഇല്ലാതിരിക്കെതന്നെ പത്തനാപുരത്തിന്റെ ഉന്നതിക്ക് ആവശ്യമായ ഹൈസ്കൂൾ തുടങ്ങുന്നതിന് തോമസച്ചന് സാധിച്ചത്, അദ്ദേഹത്തിന്റെ നിശ്ചയദാർഢ്യത്തിന്റെയും വ്യക്തിപ്രഭാവത്തിന്റെയും ശ്രേഷ്ഠതയ്ക്ക് മകുടോദാഹരണമാണ്.

### ഒരു പ്രേഷിതവയലു തേടി

ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചതിന് രണ്ടു വർഷം മുമ്പ് തമിഴ്നാട്ടിൽ, തൃശിനാപ്പള്ളിയിലെ വെള്ളാളവർഗ്ഗക്കാരായ രണ്ടു കത്തോലിക്കർ ഒരു സുപ്രഭാതത്തിൽ കോട്ടയത്ത് പഴയസെമിനാരിയിൽ എത്തി ബാവാ തിരുമേനിയെ കണ്ട് കൈ മുത്തി, ഒരു വിവരം പറഞ്ഞു. അവരുടെ കാര്യത്തിൽ സഹതാപം തോന്നിയ ബാവാതിരുമേനി, ഒരു കൽപനയും കൊടുത്ത് അവരെ പത്തനാപുരത്ത് ദീവന്നാസ്യോസ് തിരുമേനിയുടെ സന്നിധിയിലേക്ക് വിട്ടു. കൽപനയിലെ ചുരുക്കം താഴെ പറയുംപ്രകാരമായിരുന്നു.

"ഇപ്പോൾ സമുദായക്കേസ് നടന്നുകൊണ്ടിരിക്കുകയാണല്ലോ. ഇവർ പറയുന്ന ഹൈസ്കൂൾ വാങ്ങുന്നതിന് സമുദായത്തിന്റെ ഒരു പൊതു തീരുമാനമെടുപ്പാൻ സാദ്ധ്യമല്ല. എന്നാൽ ഒരു നല്ല സംഗതിയായി നമുക്കു തോന്നുന്നു. മെത്രാച്ചൻ പോയി അത് സൗകര്യപ്പെടുമെങ്കിൽ വാങ്ങുന്നതുകൊള്ളാം. പിന്നാലെ സമുദായത്തിൽനിന്നും പണം തന്ന് അതു സമുദായത്തിന് എടുത്തുകൊള്ളാം; ഏതെങ്കിലുംതരത്തിൽ അവരെ രക്ഷിക്കണം." അവർ പത്തനാപുരത്ത് എത്തി ദീവന്നാസ്യോസ് തിരുമേനിയെക്കണ്ട് കാര്യങ്ങൾ ഗ്രഹിപ്പിച്ചു. "ഒരു ഹൈസ്കൂൾ വിൽക്കാനുണ്ട്. അത് മലയാളത്തെ സഭ വാങ്ങണം. തമിഴരായ സുറിയാനിസഭക്കാർ താമസിക്കുന്നതിന്റെ മദ്ധ്യേയാണ് ഈ സ്കൂൾ. അതിന്റെ ഉടമ

സ്ഥനായ പൊന്നയ്യാപിള്ള മറ്റു കൂട്ടരാർക്കും സ്കൂൾ കൊടുക്കയില്ല. മറ്റാരും ഇതു വാങ്ങാൻ ഇടയാകരുത്. സ്കൂൾ കൈവിട്ടുപോയാൽ സഭക്കാരും, അവിടുത്തെ നമ്മുടെ സഭയും ഇല്ലാതാകും." ഇതായിരുന്നു അവരുടെ നിവേദനം.

കേരളത്തിനു വെളിയിൽ പ്രേഷിതവേലയ്ക്കുള്ള സൗകര്യവും സന്ദർഭവും നോക്കിപ്പാർത്തിരുന്ന തിരുമേനി, മാസിഡോണിയായിലേക്ക് സുവിശേഷദൂതുമായി കടന്നുചെല്ലുവാൻ തന്നെ വിളിക്കുന്നതായി ദർശനം കണ്ട വി. പൗലൂസ് ശ്ലീഹായെപ്പോലെ, ഇതൊരു ദൈവവിളി തന്നെയെന്നു കരുതി. മറുദേശികളായ അതിഥികളും ഒന്നിച്ച് കോട്ടയത്തു പോയി ബാവാതിരുമേനിയെ കണ്ട് സംസാരിക്കുകയും, അദ്ദേഹത്തിന്റെ സമ്മതത്തോടുകൂടി ഏതാനും സമുദായ നേതാക്കന്മാരുമായി ആലോചന നടത്തുകയും ചെയ്തു. സമുദായക്കാരും കൂടെ ഉത്സാഹിപ്പിച്ചതിന്റെ ഫലമായി ദീവന്നാസ്യോസ് തിരുമേനി ഈ സംഗതിയിലേക്കു ശ്രദ്ധ ചെലുത്തി എന്നു മാത്രമല്ല, 'കപ്പൽ കച്ചവട'ത്തിന് എന്നപോലെ ധൈര്യം അവലംബിച്ച് പ്രാർത്ഥനാപൂർവ്വം എടുത്തുചാടാം എന്നുതന്നെ ഉറച്ചു. തൃശ്ശിനാപ്പള്ളിയിൽ എത്തി സ്കൂൾ മാനേജരായ പൊന്നയ്യാപിള്ളയെ കണ്ടു സംസാരിക്കുന്നതിന് ഒരു തീയതി നിശ്ചയിച്ചശേഷം വന്ന മറുദേശികളെ തിരുമേനി യാത്രയാക്കി.

കാലതാമസമെന്യേ തിരുമേനി ട്രെയിൻമാർഗ്ഗം അവിടെ എത്തിച്ചേർന്നു. പൊന്നയ്യാപിള്ളയും അവിടുത്തെ സഭാനേതാക്കളും, തിരുമേനിയുമായി കൂടി ആലോചന നടത്തി. ഒരു ലക്ഷം രൂപാ വില. പതിനായിരം രൂപ അഡ്വാൻസായി ഒരു മാസത്തിനകവും; ബാക്കി തുക കൊടുക്കുന്നതിന് ഒരു തീയതിയും നിശ്ചയിച്ചു. ആ തീയതിക്കുള്ളിൽ കൊടുക്കുന്നില്ലെങ്കിൽ അഡ്വാൻസ് കൊടുത്ത തുക നഷ്ടപ്പെടുന്നതാണ്. ഇതായിരുന്നു വ്യവസ്ഥ. കുലീനത്വവും പാകതയും അഴകുമുള്ള ഒരു സ്ത്രീയേപ്പോലെ വിളങ്ങിയ ആ സ്കൂൾ കെട്ടിടം കണ്ട മാത്രയിൽ തന്നെ, അതു വാങ്ങണമെന്നു തിരുമേനി നിശ്ചയിച്ചു. മാത്രവുമല്ല, പ്രേഷിതവേലയ്ക്കുതകുന്ന വിസ്തൃതവയൽ ആ സ്ഥാപനത്തിനു ചുറ്റുമായി വ്യാപിച്ചു കിടക്കുന്നു. വിശാലമായ ആ സ്ഥലങ്ങൾ കണ്ടപ്പോൾ "കൊയ്ത്തിന് നിലങ്ങൾ വളരെ; വേലക്കാരോ ചുരുക്കം" എന്ന വേദവാക്യമാണ് തിരുമേനി ഓർത്തുപോയത്. നാട്ടിൽ മടങ്ങിയെത്തി, ബാവാതിരുമേനിയെ കണ്ട്, വിവരങ്ങൾ ധരിപ്പിച്ചു. "മെത്രാച്ചൻ എല്ലാം ചെയ്തുകൊള്ളൂ; നാം എല്ലാം സമ്മതിച്ചിരിക്കുന്നു" ഇതായിരുന്നു ബാവാതിരുമേനി പ്രതിവചിച്ചത്. 'എന്നാൽ പണമൊ?' അതൊരു ചോദ്യചിഹ്നമായി അവശേഷിക്കുകയാണ്. സ്വന്ത നാടായ മാവേലിക്കര പോയി, അദ്ദേഹത്തിനും അദ്ദേഹത്തോടും സ്നേഹവാത്സല്യാദികൾ ഉള്ള മൂന്നു നാലു ഡോക്ടർമാരെ

കണ്ട്, എത്രയും വേഗം പതിനായിരം രൂപയുണ്ടാക്കി തൃശ്ശിനാപ്പള്ളിയിൽ പോയി അഡ്വാൻസ് തുക കൊടുത്തു. ബാക്കി തുകയും എത്രയുംവേഗം പിരിയും; സ്വന്തജനങ്ങൾ സന്തോഷപൂർവ്വം തരാതിരിക്കയില്ല, എന്ന ശുഭ പ്രതീക്ഷയോടു കൂടിയാണ് തിരുമേനി നാട്ടിലേക്ക് മടങ്ങിയത്.

എന്നാൽ അദ്ദേഹം ഉദ്ദേശിക്കാത്ത ഒരു പ്രതികൂല സാഹചര്യമാണ് അപ്പോൾ മുതൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. അത് ഒരിടത്തു മാത്രമല്ല; സ്വന്ത നാട്ടിലും, തൃശ്ശിനാപ്പള്ളിയിലും എതിർപ്പിന്റെ മനോഭാവമാണ് പ്രക ടമായിരിക്കുന്നത്. പണം പിരിക്കയില്ല, കൊടുക്കയില്ല എന്ന് സ്വന്തനാട്ടി ലും; സ്കൂൾ വിൽക്കയില്ല, വിൽപിക്കയില്ല എന്ന് തമിഴ്നാട്ടിലും സംഘ ടിതഭാവത്തോടെ സ്വന്തമാളുകളും തമിഴ് കത്തോലിക്കരും യഥാക്രമം പ്രവർത്തിച്ചു തുടങ്ങി. അങ്ങോട്ടും ഇങ്ങോട്ടും പോകാൻ പാടില്ലാത്ത ഒരു അവസ്ഥ. സ്വന്തനാട്ടിൽ വാക്കിലും പ്രസംഗങ്ങളിലും കൂടിയുള്ള എതിർപ്പെങ്കിൽ തമിഴ്നാട്ടിൽ വാക്കിലും പ്രവൃത്തിയിലും കൂടെയുള്ള എതിർപ്പായിരുന്നു. ഈ ലേഖകൻ കൂടെ സാക്ഷിയായിട്ടുള്ള ഒരു കാര്യ മാണ്. ഈ അവസരത്തിൽ പൊന്നയ്യാപിള്ളയെ കണ്ടു സംസാരിക്കുവാ നായി തൃശ്ശിനാപ്പള്ളിയിൽ എത്തിയ തിരുമേനിക്ക് നേരിടേണ്ടി വന്ന പ്രതി കൂലാനുഭവം. ഒരു ഞായറാഴ്ച വി. കുർബ്ബാനയ്ക്കുശേഷം മുറിയിൽ വിശ്രമിച്ചുകൊണ്ടിരുന്ന തിരുമേനിക്ക് പെട്ടെന്ന് നേരിടേണ്ടി വന്നത്, തന്റെ ലക്ഷ്യത്തെ പരാജയപ്പെടുത്തുവാൻ കച്ചകെട്ടിയിറങ്ങിയ ഒരു കൂട്ടം ആൾക്കാരെയാണ്. അവർ തിരുമനസ്സിനെ ഉപദ്രവിക്കാനെന്നോണം കല്ലും കമ്പുകളും മറ്റും കെട്ടിടത്തിന്റെ പുറത്തേക്കും, ജനൽപക്കത്തേക്കും എറി ഞ്ഞുതുടങ്ങി. ഈ ദുഷ്കൃത്യം, ശക്തി കുറഞ്ഞ തോതിലെങ്കിലും സന്ധ്യ വരെ തുടർന്നുകൊണ്ടിരുന്നു. ഈ എതിർപ്പുകളുടെ പിന്നിൽ പ്രവർത്തി ച്ചത് ആ പ്രദേശത്തെ ഒരു സംഘടിത ശക്തി ആയിരുന്നിട്ടും തിരുമേനി ലക്ഷ്യവുമായി മുന്നോട്ടുനീങ്ങി. “കടുവായെ പിടിക്കുന്ന കിടുവാ”യെ യാണ് അവർ നേരിടുന്നതെന്ന് ആദികാലങ്ങളിൽ മനസ്സിലാക്കിയില്ല.

തനിക്കു നേരിടാൻ പോകുന്ന വിഷമഘട്ടങ്ങളെക്കുറിച്ച് പൂർണ്ണ ബോദ്ധ്യമുണ്ടായിരുന്ന തിരുമേനി, തന്റെ ഇംഗിതത്തെ ദൈവത്തിൽ സമർ പ്പിച്ചുകൊണ്ട് നാട്ടിലേക്കു മടങ്ങി. മലങ്കരസഭയുടെ സന്താനങ്ങളെ വിവ രമറിയിച്ചു. പക്ഷെ, പ്രതികരണം പ്രോത്സാഹജനകമല്ല, നിരാശാജനക മായിരുന്നു. ഇപ്രകാരമുള്ള പ്രവർത്തനങ്ങളുടെ മഹത്വം ഗ്രഹിക്കുവാൻ കഴിവുണ്ടായിരുന്നവർ ഈ അവസരത്തിൽ തുലോം ചുരുക്കമായിരുന്നു. ഇതിനുപരി ദീവന്നാസ്യോസ് തിരുമേനിയുടെ ഈ പ്രവർത്തനം അനാ വശ്യമായ ഒരു എടുത്തുചാട്ടമെന്നാണ് സഭയിലെ ചില മാന്യ വ്യക്തി കൾ വിശേഷിപ്പിച്ചത്. അവിടുന്ന് ഈ ഘട്ടത്തിൽ വളരെ വിഷമസന്ധി യിലായി. ആത്മധൈര്യത്തോടെ ഇറങ്ങിത്തിരിച്ചിട്ട് പൊടുന്നനവെ

കണ്ണുനീർ കണങ്ങളിലേക്കു വീഴുന്ന ഒരു രംഗം. തന്റെ ജീവിതത്തിൽ കാറും പിശറും നിറഞ്ഞ പല ഘട്ടങ്ങളെ ഉറച്ച ദൈവവിശ്വാസത്തോടും ആത്മധൈര്യത്തോടുംകൂടി നേരിട്ട ഈ മഹാനുഭാവൻ, ഈ പ്രതികൂല ഘട്ടത്തിൽ കണ്ണുനീരോടുകൂടി വി. ബലിയിലൂടെ തന്റെ പ്രേഷിതവയ ലിലെ വൈതരണിയെക്കുറിച്ച് ദൈവസന്നിധിയിൽ യാചന അർപ്പിച്ചു. തന്റെ അഭിഷിക്തന്റെ പ്രാർത്ഥനയെ നിരസിക്കാത്ത ദൈവംതമ്പുരാൻ തിരുമേനിയെ കൈവിട്ടില്ല. കൂടുതൽ ഉജ്ജ്വലതയോടെ പ്രവർത്തിക്കു വാനുള്ള കരുത്തു നൽകി.

പ്രതികൂല സാഹചര്യത്തിൽ കൊടുങ്കാറ്റിനെ വാഹനമാക്കി അതിൻ മീതെ പറന്നുയരുന്ന കഴുകനെപ്പോലെ നാട്ടിനകത്തും പുറത്തുമുള്ള ആളുകളുടെ ശത്രുതാമനോഭാവത്തെ ഒട്ടുംതന്നെ വകവെയ്ക്കാതെ ദീവ ന്നാസ്യോസ് തിരുമേനി സമചിത്തതയോടുകൂടി പ്രവർത്തിച്ചുകൊണ്ടി രുന്നു. അധികം താമസിയാതെ ഈ ആവശ്യത്തിനു വേണ്ടിവന്ന പണം ക്രമീകരിക്കുന്നതിനായി തന്റെ സ്വന്തമെങ്കിലും താബോർ ദയറായുടെ നാമധേയത്തിലുള്ള ചില വസ്തുക്കൾ വിൽക്കുവാൻ തീരുമാനിച്ചു. ഇതു കൂടാതെ വാങ്ങുവാനുള്ള സ്കൂളിന്റെ മാനേജരുമായുള്ള ഒരു ധാരണ യിൽ അന്ന് തിരുച്ചിറപ്പള്ളിയിൽ പ്രശസ്തമായ രീതിയിൽ നടന്നുവന്നി രുന്ന ട്രിനിറ്റി (Trinity) ബാങ്കുമായി ഒരു കരാറിൽ ഏർപ്പെട്ടു. ഇതനുസ രിച്ച് സ്കൂൾ വാങ്ങുന്നതിന് ആവശ്യമായ പണം ആ സ്കൂൾ കെട്ടിട ത്തിന്റെയും, അതിനോടനുബന്ധിച്ചുള്ള വസ്തുവിന്റെയും ഈടിന്മേൽ നൽകാമെന്ന് ആ ബാങ്ക് സമ്മതിച്ചു. ഇങ്ങനെ ആവശ്യമായിരുന്ന ഒരു ലക്ഷം രൂപയിലധികം ഉപയോഗിച്ചുകൊണ്ട് കർമ്മധീരനായ തിരുമേനി സ്കൂൾ വിലയ്ക്കു വാങ്ങി. ഇപ്രകാരം മലങ്കരസഭയുടെ മക്കൾക്ക് പ്രേഷി തപ്രവർത്തനത്തിനായി ഒരു വയൽകൂടി അവിടുന്ന് വെട്ടിത്തുറന്നു. പരാ ജയത്തിന്റെ അടിത്തട്ടിൽനിന്ന് വിജയത്തിന്റെ കൊടുമുടിയിലേക്ക് ദൈവ കൃപയാൽ എത്തിച്ചേർന്ന ദീവന്നാസ്യോസ് തിരുമേനി, വിജയശ്രീലാളി തനായി നാട്ടിൽ മടങ്ങിയെത്തിയത് അക്കാലത്ത് അദ്ദേഹം വിലയ്ക്കു വാങ്ങിയ അത്യാധുനികവും, നാട്ടിൽ അസുലഭവുമായിരുന്ന ഒരു 1947 മോഡൽ, ഫോർഡ് വി 8 കാറിൽ ആയിരുന്നുവെന്നുള്ള വസ്തുത അദ്ദേ ഹത്തിന്റെ കർമ്മധീരതയ്ക്കും, പ്രാപ്തിക്കും മാറ്റു കൂട്ടുന്നതിന് ഉപക രിച്ചു.

## തോമസച്ചന്റെ മേധാശക്തി

മാവേലിക്കര പുതിയകാവ് വലിയപള്ളിയിൽ വികാരിയായിരുന്ന കാല ഘട്ടത്തിൽ ഒരു സംഭവമുണ്ടായി. പള്ളിക്ക് ആയിരത്തിഒരുനൂറു വർഷ ത്തോളം അന്ന് പഴക്കമുണ്ടായിരുന്നു. യഥാകാലങ്ങളിൽ ജീർണ്ണോദ്ധാ

രണം നടത്തിയിട്ടുണ്ട്. പല ഭാഗങ്ങളും പുതുക്കിപ്പണിതിട്ടുമുണ്ട്. എന്നാൽ മദ്ബഹാ ഭാഗം ഈടുറ്റ ഒരു പഴയ പണിയാണ്. ഭിത്തിഘനം തന്നെ ആറ് അടിയോളമുണ്ടായിരുന്ന ആ ദേവാലയത്തിന്റെ മദ്ബഹാ മാത്രം പണിയുന്നതിന് ഇക്കാലത്ത് ഏതാണ്ട് ഒരു ലക്ഷം രൂപാ ചെലവു വരും. കാറ്റും വെളിച്ചവും ശരിക്ക് കയറുകയില്ലെന്നു മാത്രം. കിളിവാതിലുകൾ പോലെയുള്ള രണ്ടു ചെറുജനലുകൾ മാത്രമാണ് വടക്കും തെക്കുമായ വശങ്ങളിലുണ്ടായിരുന്നത്. ഇവകൾ പൊളിച്ച്, കാറ്റും വെളിച്ചവും കയറുന്ന രീതിയിലുള്ള രണ്ട് അഥവാ നാലു ജനലുകൾ വെട്ടിവയ്ക്കണം. അത് വളരെ ആവശ്യമാണ്; അങ്ങനെ ചെയ്തേ മതിയാവൂ എന്ന നിഗമനത്തിൽ വികാരിയായ സി. എം. തോമസച്ചൻ എത്തി. പക്ഷെ, ആരോടും പറയുവാൻ പാടില്ലാത്ത ഒരു വിഷമസന്ധിയിൽ എത്തിയിരിക്കയാണച്ചൻ. പറഞ്ഞാൽ പഴമക്കാരായ അവിടുത്തെ ജനങ്ങൾ എല്ലാം എതിർക്കും. എന്താണ് കാരണമെന്നോ; കെട്ടിടം മുഴുവനും ഉടനെ പൊളിഞ്ഞുവീഴും, പഴയ ജനലുകൾ എടുത്തുമാറ്റിയാൽ; രണ്ട് രണ്ടര ലക്ഷം രൂപാ ഉടനെ ഉണ്ടാക്കണം മറ്റൊരു പള്ളി പണിയുവാൻ. അതിന്റെ ആവശ്യം തൽക്കാലം ഇല്ലല്ലോ; ഇതായിരുന്നു ഇടവകജനങ്ങളുടെ മനോഭാവം. ഇന്നത്തെപ്പോലെയുള്ള കോൺക്രീറ്റ് വാർപ്പുപണി അന്നില്ലായിരുന്നു; ഉണ്ടായിരുന്നുവെങ്കിൽ ഭിത്തി അകത്തി സ്ലാബ് വാർത്തുവച്ചിട്ട് അകഭാഗം വെട്ടിപ്പൊളിക്കാമായിരുന്നു. അങ്ങനെയുള്ള വാർപ്പുപണികൾ അന്ന് തിരുവിതാംകൂറിലെ എൻജിനീയറിംഗ് ഡിപ്പാർട്ടുമെന്റിന് പരിചിതമായിരുന്നില്ല.

തോമസച്ചൻ അന്നത്തെ ട്രസ്റ്റിയുമായി കാര്യങ്ങൾ ആലോചിച്ചു. അദ്ദേഹം തോമസച്ചന്റെ അഭിപ്രായത്തോട് അനുകൂല മനോഭാവമാണ് പ്രകടിപ്പിച്ചത്. കമ്മിറ്റിക്കാരും, പൊതുജനങ്ങളും പക്ഷെ ഈ അഭിപ്രായത്തോട് യോജിച്ചെന്നു വരികയില്ല. ഈ പ്രതികൂല സാഹചര്യത്തിൽ ആര് ഈ കൃത്യത്തിന് മുതിരും? “പൂച്ചയ്ക്ക് ആരു മണികെട്ടും” എന്ന ഒരു പതനത്തിൽ എത്തിയിരിക്കയാണിപ്പോൾ. ശാസ്ത്രീയമല്ലാതെ ചെയ്യുന്നതും ശരിയല്ലല്ലോ. തോമസച്ചൻ തിരുവനന്തപുരത്ത് പലപ്പോഴും പോകുക പതിവുള്ള ഒരു കാലഘട്ടമായിരുന്നു അത്. അദ്ദേഹം ഒരു പ്രാവശ്യം പോയപ്പോൾ, ഒരു വലിയ കെട്ടിടത്തിൽ ജനലുകൾ വെട്ടിവയ്ക്കുന്നതിന്റെ വരുംവരായ്മകളെയും, ഗുണദോഷങ്ങളെയുംപറ്റി കൂലംകഷമായി തിരുവനന്തപുരത്ത് പരിചയമുള്ള ഒന്നിൽ കൂടുതൽ എൻജിനീയർമാരുമായും ആലോചിക്കയുണ്ടായി. അങ്ങനെ ചെയ്യുന്നതുകൊണ്ട് വിപത്തുകൾ ഒന്നും ഉണ്ടാകയില്ല എന്നു പൂർണ്ണമായി ബോധ്യപ്പെട്ട അച്ചൻ, ചെയ്യേണ്ടവിധം അവരു പറഞ്ഞു പഠിപ്പിച്ചതിൻപ്രകാരം പ്രവർത്തിപ്പാനായി തയ്യാറെടുത്തു. അതിനുശേഷം തന്റെ തവണ ഞായറാഴ്ച

നടത്തുന്നതിനായി പതിവുപോലെ മാവേലിക്കര പുതിയകാവു പള്ളിയിലെത്തി. ഞായറാഴ്ച വിശുദ്ധ കുർബാനാനന്തരം കമ്മിറ്റി വിളിച്ചുകൂട്ടി തന്റെ ആഗ്രഹവും അത് നടപ്പിലാക്കാനുള്ള വിധവും പറഞ്ഞു മനസ്സിലാക്കി. തോമസച്ചനോട് വ്യക്തിപരമായ ബഹുമാനവും സ്നേഹവുമുള്ളവരെങ്കിലും, ഇക്കാര്യത്തിൽ ഒറ്റക്കെട്ടായ എതിർപ്പു മനോഭാവമാണ് പ്രകടിപ്പിച്ചത്. നല്ലതെന്ന് താൻ ഉദ്ദേശിക്കുന്ന ഒരു കാര്യം നടപ്പാക്കുന്നതിൽ വരാവുന്ന ഏതു പ്രതിബന്ധങ്ങളെയും തൃണവൽഗണിക്കുന്ന ഒരു സ്വഭാവവിശേഷമായിരുന്നു നമ്മുടെ കഥാപുരുഷനുണ്ടായിരുന്നത്. ഇതു സാധിക്കണമെന്നുതന്നെ അദ്ദേഹം നിശ്ചയിച്ചു. വോട്ടു പിടിക്കുന്നതുപോലെ പൊതുജനങ്ങളെ വശത്താക്കിയതുകൊണ്ടും ഇക്കാര്യത്തിന് ഒരു പ്രയോജനമുണ്ടാകാൻ പോകുന്നില്ല എന്നു ഗ്രഹിച്ച തോമസച്ചൻ "അത്താനാസ്യോസ് ലോകത്തോട് എതിർക്കുന്നു" എന്ന തത്വപ്രകാരം ട്രസ്റ്റിയുടെ ആനുകൂല്യത്തോടുകൂടി ജനൽ വെട്ടിവയ്ക്കുവാൻ തന്നെ തീരുമാനിച്ചു. യോഗ്യനായ ഒരു മേസ്തിരിയെ വിളിച്ചുവരുത്തി ചെയ്യേണ്ട വിധങ്ങൾ എല്ലാം പറഞ്ഞു പഠിപ്പിച്ചു.

ഒരു ഇടദിവസം തോമസച്ചൻ ഈ ആവശ്യത്തിനു വേണ്ടി പ്രത്യേകം വി. കുർബാന ചൊല്ലി, അദൃശ്യനായ ദൈവത്തോട്, ചെയ്വാൻ പോകുന്ന കാര്യത്തിന്റെ വിജയത്തിനുവേണ്ടി പ്രാർത്ഥിച്ചു. അങ്ങനെ അന്നേദിവസം ട്രസ്റ്റിയും, കമ്മിറ്റിക്കാരും മറ്റു പൊതുജനങ്ങളും നോക്കിനിൽക്കവെ മേസ്തിരിയുടെ സഹായത്തോടുകൂടി തോമസച്ചൻ ജനൽ വെട്ടിവെയ്ക്കുന്ന കർമ്മത്തിന്റെ പ്രാരംഭം കുറിച്ചു. പുതിയ ജനലുകളുടെ പണികൾ തീരുന്നതുവരെ കമ്മിറ്റിക്കാരും ഇടവകജനങ്ങളും വളരെ ആകാംക്ഷയോടും, സംഭ്രമത്തോടും കൂടിയാണ് അവിടെവന്ന് നോക്കി കണ്ടിരുന്നത്. കാറ്റും വെളിച്ചവും കയറുന്ന നാലു പുതിയ ജനലുകൾ അങ്ങനെ തോമസച്ചന്റെ കാലത്ത് പുതിയകാവ് പള്ളിക്ക് ഉണ്ടായെങ്കിൽ അതും അദ്ദേഹത്തിന്റെ കർമ്മധീരതയെയല്ലേ പ്രസ്പഷ്ടമാക്കുന്നത്? പുതിയ പള്ളി പണിയുന്നതിനുവേണ്ടി പഴയ ദേവാലയം പൊളിക്കുന്നതുവരെ 41 വർഷക്കാലം ജനലിനാകട്ടെ മദ്ബഹായുടെ ഭിത്തികൾക്കാകട്ടെ യാതൊരു പൊട്ടലും വിള്ളലും ഉണ്ടായില്ല. സങ്കുചിത മനസ്ഥിതിക്കാരായ അന്നത്തെ ജനങ്ങളുടെ ഭയപ്പാടിനു യാതൊരു അർത്ഥവുമില്ലായെന്ന് വിശാലഹൃദയനായി അറിവും പരിചയവുമുള്ള തോമസച്ചന്റെ നല്ല പ്രവൃത്തി വിളിച്ചറിയിച്ചു.

### വിശ്വാസ സംരക്ഷണത്തിനുവേണ്ടി സാഹസികമായ ഒരു ത്യാഗപ്രവൃത്തി

പുനരൈക്യ പ്രസ്ഥാനക്കാരുടെ പൂരം പിടിച്ച നാളുകളെ തിരുമേനിക്ക്

കാര്യമായി നേരിടേണ്ടി വന്നിട്ടുണ്ട്. താഴെ വിവരിക്കുന്ന സംഭവം നിരണം ഭദ്രാസനത്തിൽപെട്ട തിരുവൻവണ്ടൂർ എന്ന സ്ഥലത്ത് നടന്നതാണ്. ആ സ്ഥലത്തുണ്ടായിരുന്ന ഓർത്തഡോക്സ് ക്രിസ്ത്യാനികൾ അക്കാലത്ത് ഉമയാറ്റുകര പള്ളിയിലാണ് കൂടി നടന്നിരുന്നത്. കാലവർഷ സമയം. മഴക്കാലത്തിന്റെ ശക്തിയായ പ്രഹരം കൊണ്ട് തീരപ്രദേശങ്ങളും നടപ്പാതകളും കുണ്ടും കുഴിയുമായി യാത്രാസൗകര്യമില്ലാതെയും കിടക്കുന്ന കാലഘട്ടം. സ്വാഭാവികമായും മനുഷ്യർ ഈ അവസരത്തിൽ പള്ളിയിലേക്ക് പോകുന്നത് ചുരുക്കമായിരിക്കുമല്ലോ. ഈ തക്കം നോക്കി റീത്തു പ്രസ്ഥാനക്കാർ അവരുടെ വലയുമായി തിരുവൻവണ്ടൂരിൽ പാഞ്ഞെത്തി അവിടുത്തെ (അന്യരുടെ) കുളങ്ങളിലെ മത്സ്യത്തെ വീശിപിടിക്കാനുള്ള തിടുക്കത്തിലായി. പലതരത്തിലുള്ള വാഗ്ദാനങ്ങളുടെയും വരദാനങ്ങളുടെയും മറവിൽ ഓർത്തഡോക്സ് വിശ്വാസികളെ റോമൻ കത്തോലിക്കാ നുകത്തിൻകീഴിൽ കൊണ്ടുവരികയെന്നുള്ളതായിരുന്നു റീത്തു പ്രസ്ഥാനക്കാരുടെ കർമ്മപദ്ധതി. "ഞങ്ങൾ ഈ സ്ഥലത്ത് ദേവാലയം പണിതു തന്നുകൊള്ളാം; നിങ്ങൾ ഇങ്ങോട്ടു ചേർന്നാൽ മാത്രം മതി." ഇതായിരുന്നു അവരുടെ വാഗ്ദാനം. വാസ്തവത്തിൽ ഇത് സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ആ സ്ഥലത്തെ ഓർത്തഡോക്സ് വിശ്വാസികളുടെ ബലഹീനതയെ ചൂഷണം ചെയ്യുകയായിരുന്നു.

മഴക്കാലമായതിനാൽ ഇടവക സന്ദർശനങ്ങൾ ഒന്നും കൂടാതെ തിരുമേനി തിരുവല്ലായിലുള്ള അദ്ദേഹത്തിന്റെ അരമനയിൽ താമസിച്ചുകൊണ്ടിരിക്കുന്ന ഒരവസരത്തിലായിരുന്നു അത്. ഒന്നു കിട്ടിയാൽ നല്ല കാര്യങ്ങൾക്കായി രണ്ടു ചെലവാക്കുന്ന പ്രവൃത്തിക്കാരനായ തിരുമേനിയും ഈ അവസരത്തിൽ സാമ്പത്തികമായി വളരെ വിഷമിക്കുന്നുണ്ടായിരുന്നു. തിരുവൻവണ്ടൂരെ റീത്തുകാരുടെ നീക്കത്തെപ്പറ്റി മണത്തറിഞ്ഞ തിരുമേനി അവിടുത്തെ തന്റെ ആത്മീയ മക്കൾ സത്യവിശ്വാസത്തിന്റെ തൊഴുത്തുവിട്ട് അന്യതൊഴുത്തിലേക്ക് പോകുവാൻ ഇടയാകരുതെന്ന് കരുതി അവിടുത്തെ നമ്മുടെ ജനങ്ങളുടെ വിശ്വാസ സംരക്ഷണം സ്വന്തം ചുമതലയിൽ തന്നെ നിറവേറ്റുന്നതിന് തീരുമാനിച്ചു. പക്ഷെ നിർഭാഗ്യമെന്ന് പറയട്ടെ; താൽക്കാലികമായിട്ടെങ്കിലും അവിടെ ഒരു ദേവാലയം പണിയുന്നതിനുള്ള പണം തിരുമേനിയുടെ കൈവശം അപ്പോൾ ഇല്ലായിരുന്നു. ഇടവകക്കാരെക്കൊണ്ട് ഒട്ടും സാധ്യമല്ല താനും. എങ്കിലും എന്തു സഹിച്ചും തിരുവൻവണ്ടൂരിൽ ഒരു ചെറിയ ചാപ്പൽ പണിതു തീർക്കുന്നതിനുള്ള സംരംഭങ്ങൾ തിരുമേനി പെട്ടെന്ന് നടത്തി. പക്ഷെ പണം ഒരു പ്രശ്നമായിത്തന്നെ അവശേഷിച്ചു. വിശ്വാസ സംരക്ഷകനായ ആ പിതാവ് തിരുവൻവണ്ടൂരുള്ള തന്റെ വാത്സല്യ മക്കളെ അരമനയിലേക്ക് വിളിപ്പിച്ച്, സഭ വിട്ടു പോകരുതെന്നും അവരുടെ പൂർവ്വിക പിതാക്കന്മാ

രുടെ വിശ്വാസത്തിൽ ഉറച്ചു നിൽക്കണമെന്നും ഉപദേശിച്ചു. അതിനു ശേഷം തിരുമേനി അവരിൽ ഒരാളെത്തന്നെ പട്ടണത്തിലേക്ക് അയച്ച് സ്വദേശി ബാങ്കിന്റെ തിരുവല്ലാ ബ്രാഞ്ച് മാനേജരായിരുന്ന മൂലമണ്ണിൽ ബേബിയെ വിളിപ്പിച്ച്, പെട്ടിയിൽ ഇരുന്ന സ്ലീബായും (പള്ളി ശുശ്രൂഷ കളിൽ ജനങ്ങളെ വാഴ്ത്തുന്നതിന് ഉപയോഗിക്കുന്ന സ്വർണ്ണക്കുരിശ്) വിശേഷ സന്ദർഭങ്ങളിൽ മാത്രം ധരിക്കുന്ന വലിയ സ്വർണ്ണക്കുരിശു മാലയും അദ്ദേഹത്തെ ഏൽപ്പിച്ചിട്ടു കൽപ്പിച്ചു. "ഇത് രണ്ടും പണയ മായി സ്വീകരിച്ചുകൊണ്ട് പള്ളിപണിക്കുള്ള പണം ബാങ്കിൽ നിന്ന് വായ്പ യായി തരണം." തിരുമേനിയുടെ ഈ നിലപാടിൽ ആശ്ചര്യംപൂണ്ട ബാങ്ക് മാനേജർ, സ്ലീബാ പണയം വയ്ക്കുന്നുവോ എന്ന് സ്വയം ചോദിച്ചു കൊണ്ട്, പണയം സ്വീകരിപ്പാൻ ആദ്യം അൽപം വിസമ്മതം പ്രകടി പ്പിച്ചു. എങ്കിലും തിരുമേനിയുടെ ആ നല്ല ഇംഗിതത്തിന് വഴങ്ങി അവ സാനം ആ പണയം സ്വീകരിച്ച് ആവശ്യമായ പണം കൊടുക്കാമെന്നു സമ്മതിച്ചു. എത്രയുംവേഗം തിരുമേനി തന്നെ ആ ചെറു ദേവാലയത്തിന്റെ അടിസ്ഥാനശില ഇട്ടു. സ്ലീബായുടേയും കുരിശുമാലയുടേയും പണയ ത്തിന്മേൽ കിട്ടിയ രൂപാ കൊണ്ട് ഒരു താൽക്കാലിക ദേവാലയം പണിത്, തിരുമേനി തന്നെ കൂദാശ ചെയ്ത് ആദ്യ കുർബാന അർപ്പിക്കുന്നത് കണ്ട പ്പോൾ നമ്മുടെ ജനങ്ങൾ സന്തോഷാശ്രുക്കൾ പൊഴിച്ചു.

തിരുവൻവണ്ടൂർ നടന്ന ഈ സംഭവം സഭയുടെ അന്നത്തെ പരമാ ദ്ധ്യക്ഷന്റെ ചെവികളിലെത്തി. തന്റെ സഹോദര മെത്രാപ്പോലീത്തായുടെ പ്രവൃത്തി അൽപം സാഹസം നിറഞ്ഞതായിപ്പോയെന്ന് കൽപ്പിച്ചെങ്കിലും, നമ്മുടെ കഥാപുരുഷന്റെ വിശ്വാസദൃഢതയേയും സഭാനൗകയെ സംര ക്ഷിക്കുവാൻ കാണിച്ച വ്യഗ്രതയേയും അഭിനന്ദിച്ചു.

ഇതേപ്പറ്റി സംസാരിപ്പാനായി തിരുമേനി കോട്ടയത്ത് ചെന്നപ്പോൾ ബാവാ തിരുമേനി ചോദിക്കുകയുണ്ടായി: "മെത്രാച്ചാ, വിവാഹിതയായ ഏതെങ്കിലും സ്ത്രീ അവരുടെ മിന്നുമാല പറിച്ചു പണയം വയ്ക്കുമോ?" ഇതിന് നമ്മുടെ കഥാപുരുഷന്റെ മറുപടി താഴെപ്പറയുന്നപ്രകാരമായിരു ന്നു.

"അത്യാസന്നനിലയിലെത്തിയ തന്റെ പ്രിയ മകന്റെ ജീവനെ രക്ഷി പ്പാൻ സ്നേഹസമ്പന്നയായ ഒരു മാതാവ് ത്യാഗമനസ്ഥിതിയിൽ എന്തും ചെയ്വാൻ മടിക്കയില്ലല്ലോ തിരുമേനീ!" ഇതു കേട്ട് ബാവാതിരുമേനി പുഞ്ചിരിക്കുകയാണുണ്ടായത്.

### കർമ്മകുശലന്റെ നയപരമായ ധീരത

മനുഷ്യസ്നേഹിയായ മാർ ദീവന്നാസ്യോസിനു പ്രതികൂല സാഹച ര്യങ്ങളെ തരണം ചെയ്യുന്നതിനുള്ള വിപദിധൈര്യവും കഴിവും ഒന്നു

പ്രത്യേകമായിരുന്നു. സഭയ്ക്കുള്ളിലെ കക്ഷിമത്സരം തിരുമേനിയെ അത്യധികം വേദനിപ്പിച്ചു എങ്കിലും, നീതിയും ന്യായവും പാലിക്കേണ്ട ഘട്ടം വരുമ്പോൾ താൻ തന്റെ സഭാവിഭാഗക്കാരോടുള്ള കൂറും, പിതാക്കന്മാരോടുള്ള ഭക്തിയും വ്യക്തമായിത്തന്നെ പ്രകടിപ്പിക്കുമായിരുന്നു.

കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ കുടുംബത്തിൽപ്പെട്ട വാർദ്ധക്യത്തിലെത്തിയ ഒരു ശ്രേഷ്ഠ പുരോഹിതൻ നിര്യാതനായി. മുളക്കുളം വലിയപള്ളി ഇടവകക്കാരായിരുന്ന പരേതന്റെ കുടുംബക്കാർ അവരുടെ ആത്മീയ പിതാവിനെ വലിയപള്ളി സെമിത്തേരിയിൽത്തന്നെ സംസ്ക്കരിക്കുന്നതിന് തയ്യാറായി. കക്ഷിവഴക്കുള്ള പള്ളിയാണ്; പാത്രിയർക്കീസ് പക്ഷക്കാർ ബഹുഭൂരിപക്ഷവും മറുഭാഗത്ത് നിന്നിരുന്ന അച്ചന്റെ ശവം യാതൊരു കാരണവശാലും തങ്ങളുടെ പള്ളിയിൽ അടക്കിക്കയില്ലെന്ന് ബലമായി ശഠിച്ചു. ന്യൂനപക്ഷക്കാരായ ഓർത്തഡോക്സ് സഭയുടെ നീക്കത്തെ തടയുന്നതിന് ആവശ്യമായതെല്ലാം അവർ ചെയ്തുകൊണ്ടിരുന്നു. ഈ പ്രതിസന്ധിയെ തരണം ചെയ്യുന്നതിനാവശ്യമായ സഹായസഹകരണങ്ങൾ ലഭിക്കുന്നതിനും സംസ്ക്കാരം നിർവിഘ്നം നടത്തുന്നതിന് പിൻതുണ ലഭിക്കുന്നതിനുമായി മുളക്കുളത്തുനിന്ന് ന്യൂനപക്ഷക്കാരുടെ പ്രതിനിധികൾ കോട്ടയത്ത് എത്തി പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് നിവേദനം സമർപ്പിച്ചു. വിവരം ഗ്രഹിച്ച കാതോലിക്കാബാവാ ഒരു കൽപനയുമായി അവരെ തിരുവല്ലായിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സമീപത്തേക്ക് അയച്ചു. "മെത്രാച്ചൻ പോയി എത്രയുംവേഗം മുളക്കുളം പള്ളിയിൽ വല്ല്യച്ചന്റെ ശവമടക്കം നടത്തിക്കൊടുക്കണ''മെന്നുള്ളതായിരുന്നു കൽപനയുടെ സംഗ്രഹം.

മുളക്കുളത്തെ സ്ഥിതിഗതികളുടെ ഗൗരവം മനസ്സിലാക്കിയ തിരുമേനി ഏതുവിധേനയും ശവമടക്കം വലിയപള്ളിയിൽ തന്നെ നടത്തണമെന്ന് നിശ്ചയിച്ചുറച്ചു. എന്നാൽ ഒരു മഹാഭൂരിപക്ഷത്തിന്റെ എതിർപ്പിനെ ഒരു മെത്രാപ്പോലീത്തായുടെ ഏതാനും മണിക്കൂർ നേരത്തെ സ്വാധീനം കൊണ്ട് രഞ്ജിപ്പിക്കുക അസാദ്ധ്യമാണെന്നു ബോദ്ധ്യമായ തിരുമേനി, സമാധാനഭംഗം ഉണ്ടാകാതിരിപ്പാനുള്ള ഏർപ്പാടുകൾ ചെയ്യുന്നതിനും സംരക്ഷണം ലഭിക്കുന്നതിനുമായി സർക്കാർതലത്തിൽ വേണ്ട സമ്മർദ്ദവും സ്വാധീനവും ചെലുത്തി. തത്ഫലമായി തീരെ ചുരുങ്ങിയ സമയത്തിനുള്ളിൽ, തിരുമേനി അവിടെ എത്തുന്നതിന് മുമ്പായിത്തന്നെ ഒരു വലിയ സംഘം റിസർവ് പോലീസ് സേനയേയും അവരുടെ മേലുദ്യോഗസ്ഥന്മാരെയും മുളക്കുളം പള്ളിപ്രദേശത്തേക്ക് ആനയിച്ച് ഒരു സംരക്ഷണവലയം പടുത്തുയർത്തി. എന്നാൽ ഇതൊരു ഭീഷണിയുടെ സ്വരത്തിൽ അല്ലായിരുന്നു താനും. ബുദ്ധിപരവും നയപരവുമായ ഒരു ചെയ്തി എന്നതിൽ കവിഞ്ഞ് ഇതിൽ തിരുമേനിക്ക് താൽപര്യമില്ലായിരുന്നു.

നമ്മുടെ കഥാനായകൻ കോട്ടയത്തുവന്ന് പ. ബാവായെ കണ്ടശേഷം ആവശ്യമായ സന്നാഹങ്ങളുമായി പുരോഹിതന്മാരും പ്രമാണികളുമൊത്ത് മുളക്കുളത്തേക്ക് പോയി. വിപരീതബുദ്ധിയിൽ കഴിഞ്ഞിരുന്ന ഇടവകജനങ്ങളുടെ വികാരങ്ങളെ മാനിക്കുന്നതിനായി അവരിൽ ചില പ്രമാണികളുമായി അൽപസമയം തിരുമേനി സംഭാഷണം നടത്തി. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ തിരുമേനി പ്രകടിപ്പിക്കാറുള്ള നയചാതുര്യവും, ഹൃദയവിശാലതയും, എന്നാൽ നിശ്ചയദാർഢ്യവും ഒന്നു പ്രത്യേകമായിരുന്നു. പെട്ടെന്നുതന്നെ നഗരികാണിക്കലിനും, ശവസംസ്ക്കാരത്തിനുമുള്ള നീക്കങ്ങൾ ആരംഭിച്ചു. മരിച്ച പുരോഹിതന്റെ ഭവനം മുതൽ അകലെയുള്ള ദേവാലയം വരെയാണ് പോലീസ് സൈന്യം അണിനിരന്നത്. ശത്രുക്കളുടെ മുമ്പാകെ വിരുന്നൊരുക്കുവാൻ കഴിയുന്ന ദൈവത്തിന്റെ പ്രഭാവം തിരുമേനിയെ വലയം ചെയ്തിരുന്നതിന്റെ ഫലമെന്നോണം അസാദ്ധ്യമെന്ന് ഒരു പ്രദേശത്തുള്ളവർ മുഴുവൻ ചിന്തിച്ചിരുന്ന ആ കർമ്മം – വല്യച്ചന്റെ ശവമടക്കം – തിരുമേനി തന്റെ പ്രധാന കാർമ്മികത്വത്തിൽ വളരെ ഭംഗിയായി നിർവഹിച്ചു. അതോടൊപ്പം എതിർപക്ഷത്തുള്ളവരെക്കൂടെ സമാധാനിപ്പിക്കുന്നതിനുതകുമാറ് സന്ദർഭോചിതമായ ഒരു ചരമ പ്രസംഗവും തിരുമേനി തന്നെ നിർവഹിച്ചു.

ഭൂരിപക്ഷത്തിന്മേൽ ഒരു കർമ്മയോഗിക്കു ചെയ്യാവുന്ന സ്വാധീനമാണ് ഇവിടെ വിളിച്ചറിയിക്കുന്നത്. സമാധാനഭംഗം വരാതിരിപ്പാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്തു. എന്നാൽ അതൊരു രാഷ്ട്രീയ അടവിന്റെയോ ഭീഷണിയുടെയോ സ്വഭാവത്തിലല്ല; പ്രത്യുത, കാര്യങ്ങളെ നേരെ വീക്ഷിക്കുന്നതിന് തയ്യാറില്ലാത്ത വ്യക്തികളുടെ സങ്കുചിത മനോഭാവത്തിന് നേരെ കണ്ണടയ്ക്കുന്ന സ്വഭാവം തിരുമേനിക്കില്ലായിരുന്നു. ആ സ്വഭാവത്തിന്റെയും ഒരു കർമ്മകുശലന്റെ നയപരമായ ധീരതയുടെയും ബഹിർപ്രകടനമായിരുന്നു പിന്നീട് പ്രസിദ്ധമായിത്തീർന്ന മുളക്കുളം ശവമടക്കം.

# 4

# സന്യാസിവര്യനായ മാർ ദീവന്നാസ്യോസ്

ദൈവികപരിപാടി മനുഷ്യർക്ക് മാറ്റംവരുത്തുവാൻ സാദ്ധ്യമല്ലെന്ന്, പിൽക്കാലത്ത് തെളിക്കാനെന്നോണം, ഒരിക്കൽ സി. എം. തോമസിന്റെ മാതാപിതാക്കളോട് പ. പരുമല തിരുമേനി താഴെപ്പറയുംപ്രകാരം കൽപിച്ചു: "നിങ്ങൾ ദൈവവേലയ്ക്കു വിടാമെന്നു പറയുന്ന ഇളയ ഐസക്കിനെയും ദൈവത്തിനു കൊടുക്കണം. എന്നാൽ കടിഞ്ഞൂലായ തോമസിന്റെ നേർച്ചയെ ദൈവം ആദ്യമേ കൈക്കൊണ്ടിരിക്കുന്നു. അവനെ ദൈവ വകയ്ക്കു കൊടുക്കണം; അവൻ കൂടുതൽ ഫലം കായ്ക്കും." ഇപ്രകാരം മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ അനുഗ്രഹാശിസുകളോടുകൂടി സഭയാകുന്ന മുന്തിരിത്തോപ്പിലേക്ക് ഇറങ്ങിത്തിരിച്ചവനാണ് പിൽക്കാലത്തെ തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ.

പുതുമകളെ പുണരാനുള്ള ആവേശത്തിൽ പഴമകൾ പലതും വിസ്മൃതിയിൽ ആണ്ടുപോകാറുണ്ട്. എന്നാൽ നമ്മുടെ കഥാപുരുഷന്റെ പിൽക്കാല ജീവിതം അങ്ങനെയായിരുന്നില്ല. സഭാപാരമ്പര്യപ്രകാരമുള്ള പഴമകളെ താൽപര്യപൂർവ്വം സ്വീകരിക്കുന്നതിലും പാലിക്കുന്നതിലുമാണ് തിരുമേനി ആവേശം കൊണ്ടിരുന്നത്. അവസരങ്ങൾക്കൊത്തു നീങ്ങുമ്പോഴും സഭയുടെ കാതലായ സത്യങ്ങളും വിശ്വാസപ്രമാണങ്ങളും അദ്ദേഹം ബലി കഴിച്ചിരുന്നില്ല.

ശെമ്മാശനായിരുന്ന കാലത്ത് എത്രദൂരം വേണമെങ്കിലും നടക്കുന്നതിന് അദ്ദേഹത്തിന് യാതൊരു വിഷമവുമില്ലായിരുന്നു. വാഹനസൗകര്യങ്ങൾ തുലോം ചുരുക്കമായിരുന്ന ആ കാലഘട്ടത്തിൽ, ഭക്തശിരോമണിയെന്ന് പേരാർജ്ജിച്ചിരുന്ന കുഴിക്കാട്ടുകുന്ന് ദയറായിലെ കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാച്ചനെ കണ്ട് അനുഗ്രഹം പ്രാപിപ്പാനും ദയറായ പ്രസ്ഥാനത്തെപ്പറ്റി പഠിക്കാനുമായി, ശെമ്മാശനാകുന്നതിനു മുമ്പുതന്നെ മെട്രിക്കുലേഷൻ വിദ്യാർത്ഥി ആയിരുന്ന കാലത്ത് ഇദ്ദേഹം വടകരയ്ക്കടുത്തുള്ള (മൂവാറ്റുപുഴ) കുഴിക്കാട്ടുകുന്നിലെ ദയറായിലേക്ക് വളരെ ബദ്ധപ്പെട്ട് യാത്ര ചെയ്തുപോയി എന്നുള്ള വസ്തുത ആരിലും വിസ്മയം ഉളവാക്കും. 65–70 മൈലോളം ദൂരം, ഈ ദൂരമത്രയും കാൽനടയായും, വള്ളത്തിലുമായിരുന്നു സി. എം. തോമസ് സഞ്ചരിച്ചിരുന്നത് എന്നറിയുമ്പോൾ അദ്ദേഹത്തിന്റെ വ്രതനിഷ്ഠയും, ഭക്തിയും ആരിലും പ്രശംസ ഉളവാക്കാതെയിരിക്കയില്ല.

*       *       *       *       *       *       *       *       *

തിരുമേനി ശെമ്മാശനായിരിക്കുന്ന കാലത്ത് 40 ദിവസത്തെ ഒരു നോമ്പ് സ്വയം പ്രഖ്യാപിച്ച് വർഷംതോറും കുണ്ടറയ്ക്കു സമീപമുള്ള 'കൊടുവിള' എന്ന സ്ഥലത്ത് മാർ ഏലിയാ ദീർഘദർശിയുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള ഒരു ചെറു ദേവാലയത്തിൽപോയി പ്രാർത്ഥന, ധ്യാനം എന്നിവ നടത്തുമായിരുന്നു. പിൽക്കാലത്തെ തന്റെ പല പ്രസംഗങ്ങളുടെയും ധ്യാനപരമ്പരകളുടെയും നോട്ടുകൾ അവിടെ വച്ചാണ് അദ്ദേഹം തയ്യാറാക്കിയിരുന്നതെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. അവിടെനിന്നു കിട്ടിയ പ്രചോദനമാണ് പിൽക്കാലത്ത് ഒരു സന്യാസസമൂഹം സ്ഥാപിക്കുന്നതിന് അദ്ദേഹത്തെ സഹായിച്ചിട്ടുള്ളതെന്ന് അദ്ദേഹം സാക്ഷിച്ചിട്ടുണ്ട്. ഈ വ്രതാനുഷ്ഠാനങ്ങളിൽ വൈകിട്ട് മൂന്നു മണി വരെയാണ് അദ്ദേഹം ഉപവസിച്ചിരുന്നത്.

*       *       *       *       *       *       *       *       *

തിരുമേനി കുണ്ടറ സ്കൂളിലെ പ്രഗത്ഭനായ ഹെഡ്മാസ്റ്ററായി വിരാജിച്ചിരുന്ന കാലത്ത് ഒരു സംഭവം ഉണ്ടായി. അടുത്തുള്ള കാഞ്ഞരോട്ടു കായലിലെ (അഷ്ടമുടി കായലിന്റെ ഒരു ശാഖ) നല്ല മീൻ, സമീപപ്രദേശത്തുള്ള മത്സ്യവ്യാപാരികളായ ലത്തീൻ കത്തോലിക്കർ സെമിനാരി കുന്നേലെ ശെമ്മാശനു കൊണ്ടുപോയി കൊടുക്കുമായിരുന്നു. അവരുടെ പല കുട്ടികളും ആ സ്കൂളിൽ അന്നു പഠിക്കുന്നുണ്ട്. ഫീസു വാങ്ങാതെയും, പകുതി മാത്രം വാങ്ങിയും, പാഠ്യപുസ്തകങ്ങൾ വാങ്ങിക്കൊടുത്തും മറ്റുമാണ് ശെമ്മാശൻ ആ കുട്ടികളെ പഠിപ്പിച്ചുകൊണ്ടിരുന്നത്. അതിന്റെ താൽപര്യവും കൃതജ്ഞതയും അവർക്കുണ്ടായിരുന്നു. "മീൻ കൂട്ടാതെ ശെമ്മാശന് ചോറ് ഇറങ്ങുകയില്ല" എന്നുള്ള ഒരു നില വന്നുകൂടി. "ഇത് വലിയൊരു പരീക്ഷയാണല്ലോ; ഇതിനെ ജയിക്കണം" എന്ന് ശെമ്മാശനും നിശ്ചയിച്ചു. "ഈ പരീക്ഷ എന്നെ ജയിക്കയോ ഞാൻ ഇതിനെ ജയിക്കയോ ഒന്നു പരീക്ഷിച്ചുകളയാം" എന്നു ശെമ്മാശൻ പറഞ്ഞിട്ട് ഒന്നര വർഷക്കാലത്തേക്ക് വ്രതം പാസ്സാക്കി. ഒരു മത്സ്യവും ഭക്ഷിക്കില്ല എന്നു സ്വയം നിശ്ചയിച്ചു. ദേവാലയത്തിൽ കയറി ദൈവസന്നിധിയിൽ പ്രതിജ്ഞ ചെയ്തിട്ട് അപ്രകാരം തന്നെ വർത്തിക്കയും ചെയ്തു. അങ്ങനെ ശെമ്മാശൻ തന്റെ നിശ്ചയദാർഢ്യത്തെയും വ്രതാനുഷ്ഠാന താൽപര്യത്തെയും മറ്റുള്ളവർക്ക് വ്യക്തമാക്കി കാണിച്ചു.

ഈ എഴുത്തുകാരന് നേരിട്ടറിയാവുന്ന മറ്റൊരു സംഭവം പറയാം. 1935-ൽ അദ്ദേഹം വികാരിയായി മാവേലിക്കര പുതിയകാവ് പള്ളി നടത്തിക്കൊണ്ടിരിക്കുന്ന കാലത്ത്, ആ വർഷത്തെ കഷ്ടാനുഭവ ആഴ്ച നടത്തേണ്ടത് തോമസച്ചൻ തന്നെയായിരുന്നു. ദുഃഖവെള്ളിയാഴ്ച

നമസ്ക്കാരങ്ങളും, പ്രസംഗങ്ങളും, ശുശ്രൂഷകളും എല്ലാം കഴിഞ്ഞ് ദേവാലയത്തിൽ നിന്ന് ഇറങ്ങി വിശ്രമമുറിയിലെത്തിയപ്പോൾ സമയം വൈകിട്ട് അഞ്ചു മണി കഴിഞ്ഞിരുന്നു (വലിയ ഇടവകപ്പള്ളിയാണ്; ജനങ്ങൾ കൂടെ സഹകരിക്കേണ്ട പല ആത്മീയ ദിഷ്ടതികൾക്കും ദീർഘസമയം വേണ്ടി വരും). പഴമ പരിചയമുള്ള സുറിയാനി ക്രിസ്ത്യാനികൾക്കറിയാം, ദുഃഖ വെള്ളിയാഴ്ച ശുശ്രൂഷ കഴിയുന്നതുവരെ അച്ചനെന്നല്ല, പ്രായവും തിരിച്ചറിവുള്ള ആരുംതന്നെ യാതൊന്നും ഭക്ഷിക്കയില്ലെന്ന്. എന്നാൽ ശെമ്മാശന്റെ വ്രതാനുഷ്ഠാനം അതുകൊണ്ട് അവസാനിക്കുന്നില്ല. പെസഹാ വ്യാഴാഴ്ച ഉച്ചയ്ക്ക് കട്ടിയായ ഭക്ഷണം ഏതോ കഴിച്ചതാണ്; രാത്രിയിൽ വെള്ളം ചേർത്ത് ദ്രാക്ഷാരസം മാത്രമാണ് കഴിച്ചിരിക്കുന്നത്; മാത്രമോ, ദുഃഖവെള്ളിയാഴ്ച ദിവസം, ശുശ്രൂഷ കഴിഞ്ഞു തോമസച്ചൻ വിശപ്പടക്കാൻ മാത്രം ഭക്ഷണം കഴിച്ചശേഷം, അന്നു രാത്രിയിലാകട്ടെ, പിറ്റെദിവസം ഉച്ചവരെയാകട്ടെ ജലപാനം പോലും നടത്തിയിരുന്നില്ല. ദുഃഖ ശനിയാഴ്ച ദിവസത്തെ മദ്ധ്യാഹ്ന കുർബാനയും കഴിഞ്ഞ് രണ്ടു മണിക്കാണ് അച്ചൻ വീണ്ടും എന്തെങ്കിലും ലഘുവായി ഭക്ഷിച്ചിരുന്നത്. അവിടെയും ആ കഥ അവസാനിക്കുന്നില്ല. ദുഃഖവെള്ളിയാഴ്ച രാത്രി 'വിജിൽ' (Vigil) എന്ന പ്രാർത്ഥനയുടെ കബറിങ്കലെ ഉറക്കമിളപ്പും, സങ്കീർത്തനവും, വെളിപാടു പുസ്തകവും വായനയും കഴിഞ്ഞിട്ട് ഉയിർപ്പ് കുർബാനയ്ക്ക് ശേഷം മാത്രമാണ് നമ്മുടെ കഥാപുരുഷൻ എന്തെങ്കിലും ശരിയാംവണ്ണം ഭക്ഷിച്ചിരുന്നത്. ഓ! ഇതു കഠിനം. സാധാരണക്കാരന് പ്രയാസമായ ഒരു വ്രതാനുഷ്ഠാനം തന്നെ ഇത്. എന്നാൽ തോമസച്ചന് ഇതൊന്നും അത്ര പ്രയാസമായിരുന്നില്ല. ഇപ്രകാരമുള്ള ദുഃഖവെള്ളിയാഴ്ചാനുഷ്ഠാനം ആ ഒരു വർഷം മാത്രമായിരുന്നില്ല. അതിനു മുമ്പും പിമ്പും; പ്രായാധിക്യത്തിലായി, തിരുമേനിക്ക് ഡോക്ടേഴ്സ് നിരോധനം കൊടുക്കുന്നതുവരെ നമ്മുടെ കർത്താവിന്റെ പീഡാനുഭവ വാരം ഈ വിധം തന്നെ അദ്ദേഹം ആചരിക്കുമായിരുന്നു.

* * * * * * * * *

സി. എം. തോമസച്ചൻ മെത്രാപ്പോലീത്തായായി ഭദ്രാസനകാര്യങ്ങൾ ഒന്നു ക്രമീകരിച്ചശേഷം ഒരു ലക്ഷ്യബോധത്തോടുകൂടി പത്തനാപുരത്ത് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്ന ഒരു കാലയളവ്. താൻ തുടങ്ങിവച്ച ദയറായ പ്രസ്ഥാനത്തിന് സാമ്പത്തികകാര്യങ്ങളിൽ ആവോളം സ്വയംപര്യാപ്തത വരുത്തണം. അവർ ഭക്ഷണകാര്യത്തിന് മുട്ടുള്ളവരായിരിക്കരുത്; അവർ ഇരക്കുവാനും ഇടയാകരുത്. കടം കയറിയിട്ട് ആരും അവരെ അവിടെനിന്ന് അടിച്ചോടിക്കുവാനും സംഗതിയാവരുത്. അതിനുവേണ്ടി പ്രാർത്ഥനയും നോമ്പും അനുഷ്ഠിച്ച് ചില കാര്യങ്ങളൊക്കെ ചെയ്തു വരികയാണ് തിരുമേനി. അങ്ങ് കിഴക്ക് പുനലൂരിനടുത്ത് കുര്യനയം എന്ന

ഒരു നിലമുണ്ട്. ചതുപ്പു പ്രദേശമാണ്; ആന ഇറങ്ങുന്നിടവുമാണ്. കേസു പറഞ്ഞ് ഒഴിപ്പിച്ചെടുത്താൽ ദയറായ്ക്ക് ഒരു നല്ല നേട്ടമായിരിക്കും അത്. ആദ്യം ഒരു കേസ് ജില്ലയിൽ, കൊല്ലത്ത് പറഞ്ഞു. തോൽവിയായിരുന്നു ഫലം. എങ്കിലും പിന്മാറിയില്ല, അടിപതറാതെ മുമ്പോട്ടു പോകയെന്നു തന്നെ നിശ്ചയിച്ചു. പക്ഷെ, മാനുഷികബുദ്ധി മാത്രം പോരല്ലോ; ദേവാലയത്തിൽ കയറി വ്രതപ്രതിജ്ഞ എടുത്തു. "അദൃശ്യനായ പിതാവേ! ഞങ്ങളുടെ രക്ഷയ്ക്കായ് വന്ന പുത്രാ! നീ ഇക്കാര്യം എനിക്ക് സാധിച്ചു തരുമാറാകണമേ! ഞാൻ കുര്യനയം നിലത്തിനുവേണ്ടി ഹൈക്കോടതിയിൽ കൊടുക്കാൻ പോകുന്ന അപ്പീൽ കേസിന്റെ വിധി പ്രസ്താവിക്കുന്നതുവരെ, ഞായറാഴ്ച ഒഴിച്ച് എല്ലാ ദിവസവും ഉച്ച വരെയും, ബുധനും, വെള്ളിയും 22 1/2 വരെയും ഉപവസിക്കുന്നതായിരിക്കും. കൂടാതെ വനത്തിനു സമീപമുള്ള കറവൂർ പള്ളിക്ക് വെള്ളി കൊണ്ടു ചെയ്ത ഒരു കാസാ, പീലാസാ സെറ്റ് സംഭാവനയായി കൊടുക്കുന്നതുമാണ്", ഇതായിരുന്നു പ്രതിജ്ഞ. തിരുവനന്തപുരത്ത് ഹൈക്കോർട്ടിൽ അപ്പീൽ കൊടുത്തു. ആ കേസുകാലം മുഴുവനും ഏതാണ്ട് 8, 9 മാസം മാർ ദീവന്നാസ്യോസ് തിരുമേനി തന്റെ ഭരണകാര്യങ്ങൾക്ക് വിഘ്നം വരുത്താതെ ഉപവാസവും വ്രതവുമായി കഴിച്ചുകൂട്ടി. നിത്യവും കൂടെ യാത്രചെയ്തിരുന്ന ശെമ്മാശനും, കുശിനിക്കാരനും മാത്രമല്ലാതെ മറ്റാരും തന്നെ ഈ വിവരം അറിഞ്ഞിരുന്നില്ല; അറിയരുതെന്ന് അദ്ദേഹത്തിന് കരുതലുമുണ്ടായിരുന്നു. കാതോലിക്കാ ബാവാ തിരുമേനിയെ മാത്രം രഹസ്യമായി ഈ വിവരം ധരിപ്പിച്ചിരുന്നു. ദൈവകൃപയാൽ തിരുമേനിക്ക് അനുകൂലമായ വിധിയുണ്ടായി; അങ്ങനെ കേസ് ജയിച്ചു. പ്രതിജ്ഞ ചെയ്തതിൻ പ്രകാരം നല്ല കാസാ-പീലാസാ സെറ്റ് കറവൂർ ദേവാലയത്തിന് നേർച്ച അർപ്പിക്കുകയും ചെയ്തു. അന്നത്തെ ചീഫ്ജസ്റ്റീസ് തന്നെയായിരുന്നു വിധി പ്രസ്താവിച്ചത്. അതിനെ കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ഒരു എണ്ണച്ഛായാപടം പത്തനാപുരത്ത് സ്കൂളിൽ സ്ഥാപിക്കുകയും ചെയ്തു.

# 5

# സിദ്ധനായ മാർ ദീവന്നാസ്യോസ്

മനുഷ്യൻ തന്റെ ആത്മാവിനെ ഉയർത്തി സ്രഷ്ടാവുമായുള്ള ബന്ധത്തിലൂടെ ദൈവത്തോടുള്ള ഐക്യത്തെ ഉറപ്പിക്കുന്ന ആത്മീയ പ്രക്രിയ ആണ് പ്രാർത്ഥന. ഉറപ്പായ വിശ്വാസത്തോടെ നാം അപേക്ഷിക്കുന്ന കാര്യങ്ങൾ ദൈവം തന്റെ ഹിതാനുസരണം നൽകുന്നു. എന്നാൽ പ്രത്യേക നൽവരങ്ങൾ ദൈവസന്നിയിൽനിന്നു നേടിയിട്ടുള്ള സിദ്ധന്മാരുടെ പ്രാർത്ഥനയ്ക്ക് പ്രത്യേക ശക്തിയുണ്ട്. ഈ പ്രത്യേകത ദീവന്നാസ്യോസ് തിരുമേനിയെ സംബന്ധിച്ചിടത്തോളം യാഥാർത്ഥ്യമാകുന്നു.

### വന്ധ്യത മാറി

ദയറായിലെ അന്തേവാസിയായ ഒരു പുരോഹിതന് അന്ന് ഒരു ദിവസം പോസ്റ്റിൽ ഒരു കത്തു ലഭിച്ചു. "ഞങ്ങൾ അടുത്ത തിങ്കളാഴ്ച അവിടെ വരെ ഒന്നു വരുന്നുണ്ട്. ദീവന്നാസ്യോസ് തിരുമേനിയെക്കൊണ്ട് തലയിൽ കൈവെപ്പിച്ച് പ്രാർത്ഥിപ്പിക്കാനാണ് വരുന്നത്. നമ്മുടെ ആലീസിന് കുട്ടികൾ ഒന്നും ഉണ്ടായില്ല ഇതു വരെ; അവളുടെ ഇളയ സഹോദരിയെ വിവാഹം കഴിപ്പിച്ചു; അവൾക്ക് ഒരു കുട്ടിയുമായി. മൂത്തവൾക്ക് ഇതു കാരണത്താൽ വലിയ സങ്കടവും നിരാശയുമാണ്. കുറെ പ്രായം കടന്ന ശേഷമാണ് അവളെ വിവാഹം കഴിപ്പിച്ചതെന്ന് അച്ചനും അറിയാമല്ലോ. തിരുമേനി തലയിൽ കൈവച്ചു പ്രാർത്ഥിച്ചാൽ ഫലസിദ്ധി അച്ചട്ടാണെന്ന് പലരും പറഞ്ഞ് ഞങ്ങൾ അറിഞ്ഞു. തിരുമേനി ഇപ്പോൾ അവിടെത്തന്നെയാണല്ലോ." ഇതായിരുന്നു കത്തിലെ ഉള്ളടക്കം. വിവരം അച്ചൻ തിരുമേനിയെ ധരിപ്പിച്ചു. "അവർ വരട്ടെ; നമുക്കു വേണ്ടതു ചെയ്യാം; ദൈവം കൃപ ചെയ്യട്ടെ" എന്നു കൽപിച്ചിട്ട് ആ വീട്ടുകാരെപ്പറ്റി കൂടുതൽ വിവരങ്ങൾ ആരാഞ്ഞു. അവർ മാർത്തോമ്മാ സഭയിൽ പെട്ടവരാണെന്നും, വടക്ക് ഞാറയ്ക്കൽ പ്രദേശത്തു നിന്നുമാണ് വരുന്നതെന്നും ഗ്രഹിച്ചു. പ്രായാധിക്യമായിട്ട്, അസുഖമായി തിരുമേനി സ്വന്ത മുറിയിൽ തന്നെ വിശ്രമിക്കുന്ന കാലമായിരുന്നു അത്.

എഴുത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ അന്നേ ദിവസം തന്നെ അവർ വന്നു. ആ വൈദികൻ അവരെയും കൂട്ടി തിരുമേനിയുടെ സമീപത്തേക്ക് പോയി. തിരുമേനിയെ കണ്ട് കൈമുത്തി അർത്ഥനയുമായി വന്നവർ കാര്യം തിരുമേനിയെ ഗ്രഹിപ്പിച്ചു. "നിങ്ങൾ ഇവിടുത്തെ ദേവാലയത്തിൽ കയറി പ്രാർത്ഥിച്ചുകൊണ്ടിരിക്കുക. ഞാൻ അൽപസമയത്തിനുള്ളിൽ അവിടെ വന്നുകൊള്ളാം" എന്നു കൽപിച്ചിട്ട് ബന്ധപ്പെട്ട ആ പുരോഹി

തനെയും കൂട്ടി അവരെ പള്ളിക്കകത്തേക്കു വിട്ടു. അവർ അവിടെയിരുന്ന് പ്രാർത്ഥിക്കുമ്പോഴേക്കും, വളരെ വളരെ അസുഖത്തിൽ മുറിയിൽതന്നെ മരുന്നും വൈദ്യനുമായി കഴിച്ചുകൂട്ടിയിരുന്ന തിരുമേനി മാസങ്ങൾക്കു ശേഷം അവരുടെ ആവശ്യാർത്ഥം ദേവാലയത്തിലേക്ക് വളരെ പ്രയാസപ്പെട്ട് നടന്നുചെന്നു. പരസഹായത്തോടുകൂടി പടി കയറി വി. മദ്ബഹായിലേക്ക് പ്രവേശിച്ച് തിരശീലയ്ക്കുള്ളിലായി വി. ത്രോണോസിന്റെ മുമ്പിൽ നിന്നുകൊണ്ട് അദൃശ്യനായ ദൈവത്തോടും കർത്താവായ യേശു മശിഹായോടും, മാർ സ്തേഫാനോസ് സഹദായുടെ മദ്ധ്യസ്ഥതയിലും അവർക്കുവേണ്ടി പ്രാർത്ഥിച്ചു. വീണ്ടും വെളിയിലേക്ക് ഇറങ്ങിവന്ന് ആ സ്ത്രീയുടെ തലയിൽ കൈവച്ച് മുകളിലേക്ക് തന്റെ ദൃഷ്ടികളെ ഉറപ്പിച്ച് ദൈവത്തോട് പ്രാർത്ഥിച്ചു. തനിക്കു വിശ്വാസമുള്ള പരുമല തിരുമേനി ഉൾപ്പെടെയുള്ള പല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയിലാണ് തിരുമേനി ഹൃദയസ്പൃക്കായി ആ സ്ത്രീക്കുവേണ്ടി പ്രാർത്ഥിച്ചത്. തദനന്തരം കിഴക്കോട്ട് തിരിഞ്ഞുനിന്ന് പൊതുപ്രാർത്ഥനകളും ചൊല്ലി അവസാനിപ്പിച്ചിട്ട്, അൽപനേരം മൗനപ്രാർത്ഥനയും കഴിഞ്ഞ് ദേവാലയത്തിൽ നിന്നു പരസഹായത്തോടെ തന്റെ മുറിയിലേക്ക് കടന്നു പോന്നു. അഭ്യർത്ഥനയുമായി വന്നവർ പിന്നാലെ മുറിയിലെത്തി, അവർ കൊണ്ടുവന്നിരുന്ന ഏതോ കാഴ്ചവസ്തു തിരുമേനിക്ക് കൊടുപ്പാനായിട്ട് തുനിഞ്ഞു. തിരുമേനി അതു കണ്ടിട്ട്, "ഇപ്പോൾ എനിക്ക് യാതൊന്നും വേണ്ടാ; എനിക്ക് സുഖമില്ല" എന്നു കൽപിച്ചതിനാൽ അവർ അത് ദയറായിൽ ഏൽപ്പിച്ചിട്ട് മടങ്ങിപ്പോകുന്നതിനുള്ള അനുവാദം വാങ്ങി. "എടോ അച്ചാ! അവർക്ക് കാപ്പി കൊടുത്തിട്ടു വേണം വിടാൻ" എന്നും കൽപിച്ചിട്ട് തിരുമേനി കിടക്കയിൽ വിശ്രമിച്ചു. വന്നവർ ലഘുഭക്ഷണവും കഴിഞ്ഞ് മടങ്ങിപ്പോവുകയും ചെയ്തു. അധികമാസങ്ങൾ കഴിയുംമുമ്പേ അഭിവന്ദ്യനായ പൊന്നുതിരുമേനി കാലം ചെയ്തു.

മാസങ്ങൾ പലത് പിന്നെയും കടന്നു പോയി. ഒരു ദിവസം തപാലിൽ വീണ്ടും ടി അച്ചന് ഒരു കത്തു ലഭിച്ചു. "നമ്മുടെ തിരുമേനിയുടെ അന്നത്തെ പ്രാർത്ഥന ഫലിച്ചു; പൊന്നു തിരുമേനി കാലം ചെയ്തു പോയല്ലോ; അദ്ദേഹത്തിന്റെ കബറിങ്കൽ ഞങ്ങൾ വന്നു പ്രാർത്ഥിച്ചു കൊള്ളാം" എന്നിങ്ങനെയായിരുന്നു എഴുത്തിലെ ആശയം. കുറെ മാസങ്ങൾക്കു ശേഷം അവർ പത്തനാപുരത്തു വരികയും തിരുമേനിയുടെ കബറിങ്കൽ നേർച്ചകാഴ്ചകൾ അർപ്പിച്ചു പ്രാർത്ഥിക്കുകയും ചെയ്തു. അവർ പറഞ്ഞു: "അച്ചാ! ഞങ്ങൾക്ക് തിരുമേനിയുടെ പ്രാർത്ഥനയിൽ വലിയ വിശ്വാസമാണ്; ഞങ്ങൾ വല്ലപ്പോഴുമൊക്കെ കബറിങ്കൽ വന്നു പ്രാർത്ഥിക്കും." കാപ്പികഴിഞ്ഞു അവർ യാത്ര പറഞ്ഞു പിരിഞ്ഞു.

## പുറപ്പെട്ടുപോയ മകനെ കിട്ടി

വന്ദ്യ തിരുമേനി ശരീരംവിട്ട് സ്വർഗ്ഗീയ പിതാവുമായി അഭിമുഖാവസ്ഥയിൽ എത്തിയശേഷവും തന്റെ ഇഹത്തിലുള്ള മക്കൾക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. ഇന്ന് തിരുമേനിയുടെ കബറിങ്കൽ ഓടി എത്തുന്ന അനേകരാണ് ഈ ദൃശ്യലോകത്ത് ഇതിനു സാക്ഷി. തിരുമേനിയുടെ മദ്ധ്യസ്ഥത അപേക്ഷിക്കുന്ന സാധാരണ വിശ്വാസികളും ഇതു മനസ്സിലാക്കുന്നു.

തിരുമേനി കാലം ചെയ്തിട്ട് അധികം ദിവസങ്ങൾ കഴിഞ്ഞിരുന്നില്ല. തിരുമേനിയുടെ കബറിങ്കൽ വന്നു പ്രാർത്ഥിക്കാനായി തിരുമേനിയെ നല്ല പരിചയമുള്ള അമ്പാട്ടു വീട്ടിൽ ജോർജ്ജ് വർഗീസും കുടുംബവും പത്തനാപുരത്ത് വന്നു. അവരുടെ മകൻ സലീം ജോർജ്ജ് അന്ന് ഇവിടുത്തെ സ്കൂൾ ബോർഡിംഗിൽ താമസിച്ച് പഠിക്കുന്നുണ്ടായിരുന്നു. ആ ബാലനെ കണ്ടശേഷം അവനേയുംകൂട്ടി കബറിങ്കൽ പോകാമെന്ന് ആ മാതാപിതാക്കന്മാർ തീരുമാനിച്ചു. ബോർഡിംഗ് ഹോമിൽ വന്ന് ബാലനെ തെരക്കിയപ്പോൾ അവൻ സ്ഥലത്തില്ല. വീട്ടിൽ പോയിക്കാണുമെന്ന് ബോർഡിംഗ് മാസ്റ്റർ വിചാരിച്ചു. എന്നാൽ വീട്ടിൽ ചെന്നിട്ടില്ലെന്നും ബോർഡിംഗിൽ ഇല്ലെന്നും മാതാപിതാക്കൾ അറിഞ്ഞപ്പോൾ ഇരുകൂട്ടരും പരിഭ്രാന്തരായി; എന്തു ചെയ്യാനാണ്; എവിടെ അന്വേഷിക്കാനാണ്? ഏതായാലും അവർ ആലോചിച്ചു തീരുമാനിച്ചത് കോട്ടയത്തു പോയി മലയാള മനോരമ പത്രത്തിൽ ബാലന്റെ ചിത്രം കൊടുത്ത് വിവരം പരസ്യപ്പെടുത്താം എന്നായിരുന്നു. അങ്ങനെ ഉറച്ചുകൊണ്ട് മാതാപിതാക്കൾ അച്ചനോട് വിടവാങ്ങി അവിടെനിന്നു മടങ്ങി.

പക്ഷേ തിരുമേനിയുടെ കബറിങ്കലെത്തി അവരുടെ സങ്കടാവസ്ഥ അറിയിച്ചു പ്രാർത്ഥിച്ചു; കാണിക്ക അർപ്പിച്ചശേഷം അവർ അൽപനേരം മൗനമായി അവിടെ നിന്നു പ്രാർത്ഥിച്ചു. ആ സമയം അവർക്ക് ഒരു ബുദ്ധി തോന്നി. 'മനോരമ'യിൽ പോയി പറയുന്നത് നാളെയാവട്ടെ, നമുക്ക് ഇപ്പോൾ പുനലൂർ ഭാഗത്തേക്കു പോകാം എന്ന്. അങ്ങനെ തീരുമാനിച്ചുകൊണ്ട്, "തിരുമേനി സഹായിക്കണമേ" എന്നു പറഞ്ഞ് ടാക്സിയിൽ കയറി അവിടെ നിന്നു പുറപ്പെട്ടു. അച്ചനോടായി വിളിച്ചുപറഞ്ഞു, "അച്ചാ ഞങ്ങൾ പുനലൂർ വരെ ഒന്നു പോയി വരട്ടെ" എന്ന്. സന്ധ്യാസമയവുമായി; അവർ പുനലൂർ തൂക്കുപാലത്തിനു സമീപം എത്തിച്ചേർന്നു. സാവധാനത്തിൽ വാഹനം പാലത്തിൽകൂടെ ഓടിച്ചുപോകുമ്പോൾ അവരുടെ മകനെപ്പോലെതന്നെ തോന്നിക്കുന്ന ഒരു ബാലനെ കണ്ടിട്ട് കാർ നിർത്തി അവർ ഇറങ്ങിച്ചെന്നു നോക്കി. എന്തതിശയം! അവരുടെ മകൻ തന്നെ. സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ട് സമാധാനമായി അവർ ആ പയ്യനെ

പിടിച്ച് വാഹനത്തിൽ കയറ്റി പത്തനാപുരത്തേക്ക് മടങ്ങിപ്പോന്നു. കോട്ടയത്ത് തിരുമേനിയെ പോയി കാണുവാൻ മറ്റു കുട്ടികളോടൊത്ത് അവനേയുംകൂടെ കൊണ്ടുപോകാതിരുന്നതിന്റെ വാശി തീർക്കുവാൻ അവൻ ഇറങ്ങി പുറപ്പെട്ടതാണ്.

പക്ഷെ ആ കുട്ടിയുടെ താൽപര്യം കണക്കിലെടുത്തുകൊണ്ട്, പുറപ്പെട്ടുപോയ ആ ബാലനെ തിരുമേനി-കാലയവനികയ്ക്കുള്ളിൽ പ്രവേശിച്ച തിരുമേനി-തന്നെ, കണ്ടുപിടിച്ച് അവർക്കു കൊടുത്തു. “കാവൽ മാലാഖയെ അയച്ച് അവൻ നഷ്ടപ്പെട്ടു പോകാതിരിപ്പാനും, കോട്ടയത്തേക്കല്ല, പുനലൂരേക്കാണ് പോകേണ്ടതെന്ന് മാതാപിതാക്കന്മാരെ ബോദ്ധ്യപ്പെടുത്താനും സഹായിച്ചത് കാലം ചെയ്ത തിരുമേനിയുടെ മദ്ധ്യസ്ഥ പ്രാർത്ഥന തന്നെയാണ്” എന്ന് ഈ വാർത്ത അറിഞ്ഞ എല്ലാവരും ഉറപ്പായി വിശ്വസിച്ചു.

* * * * * * * * *

## നഷ്ടപ്പെട്ടുപോയ മാല കണ്ടെത്തി

പത്തനാപുരത്തിനു സമീപമുള്ള പുന്നല എന്ന സ്ഥലത്താണ് സംഭവം നടന്നത്. കളഞ്ഞുപോയ അവളുടെ ആ സ്വർണ്ണമാലയ്ക്കു വേണ്ടി അന്വേഷിക്കാത്ത സ്ഥലം ഇനി വേറെയില്ല. വിളക്കു കൊളുത്തി പുരമുറി, കട്ടിൽകീഴ്, അറ, പത്തായം എന്നു തുടങ്ങി പുരയിടത്തിന്റെ ഓരോ ഭാഗത്തും, വൃക്ഷത്തിന്റെ ചുവടുകളിലും, അടിച്ചുവാരിയും അവൾ നോക്കാതിരുന്നില്ല; പലരോടും വിവരങ്ങൾ പറഞ്ഞു.

അവളുടെ സ്നേഹിതകളിലൊരാൾ ഒരു ബുദ്ധി പറഞ്ഞു: “ഞങ്ങളുടെ പത്തനാപുരത്തെ കാലംചെയ്ത തിരുമേനിയുടെ കബറിങ്കൽ പോയി നേർന്ന് പ്രാർത്ഥിച്ചാൽ മതി, മാല കിട്ടും” എന്ന്.

“അങ്ങനെ തന്നെ ആകട്ടെ, നാളെ പത്തനാപുരം ചന്തയാണല്ലോ, നമുക്ക് ചന്തയിൽ പോയിട്ട് ആ കുന്നേലെ പള്ളിയിൽ പോയി തിരുമേനിയുടെ കബറിങ്കൽ പ്രാർത്ഥിക്കാം,” എന്നിങ്ങനെ അവർ നിശ്ചയിച്ചു. പിറ്റേദിവസം അവർ ഇരുവരും കുന്നിൽ വന്ന് കബറിങ്കൽ പോയി. ഹതഭാഗ്യയായ ആ സ്ത്രീ സ്നേഹിതയോടൊപ്പം പ്രാർത്ഥിച്ചു. ദൈവത്തിന്റെ ദയാകടാക്ഷം ഇക്കാര്യത്തിൽ അവൾക്കു ലഭ്യമാകുന്നതിന് അവളും ജീവനോടുകൂടി കണ്ടിട്ടുള്ള, തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ കേണപേക്ഷിച്ചു. നേർച്ചകളും അർപ്പിച്ചിട്ട് അവർ ഇരുവരും കൂടി മടങ്ങിപ്പോന്നു. ചന്തയിൽ വന്ന് ഇതേപ്പറ്റി മറ്റൊരു വ്യക്തിയോട് സംസാരിച്ചപ്പോൾ ആ മനുഷ്യൻ പറഞ്ഞു, “എടോ കുട്ടീ, ഇതെല്ലാം വെറും മൗഢ്യമല്ലേ.” വാക്കു മനസ്സിലാകാഞ്ഞിട്ടോ എന്തോ അവർ നടന്നകന്നു. അവർ തിരുമേനി

യേയും, നഷ്ടപ്പെട്ട മാലയേയും പറ്റി ചിന്തിച്ച് ബസ്സിൽ കയറി പുന്നലയിൽ എത്തിച്ചേർന്നു; കൂട്ടുകാർ പരസ്പരം പറഞ്ഞ് പിരിഞ്ഞു.

മാല നഷ്ടപ്പെട്ട പെൺകുട്ടി അവളുടെ പുരയിടത്തിലെ ചെറുവഴിയിൽക്കൂടെ നടന്നകലുമ്പോൾ, അൽപം അകലെ ഏതോ ഒരു വസ്തു ഒരു വാഴത്തടത്തിൽ മിന്നിത്തിളങ്ങുന്നത് അവൾ കണ്ടു. സംഭ്രമത്തോടെ അങ്ങോട്ടടുത്ത് സ്വന്തം കൈകളാൽത്തന്നെ അത് പൊക്കിനോക്കി. അത്ഭുതമെന്നു പറയട്ടെ, സ്വർണ്ണമാല. അവളുടെ കണ്ണുകൾക്ക് അതു വിശ്വസിക്കാൻ കഴിഞ്ഞില്ല; ഒന്നുകൂടെ മറിച്ചും തിരിച്ചും നോക്കി. അവളുടെ നഷ്ടപ്പെട്ട മാല തന്നെ. അതിവേഗം നടന്ന് ഭവനത്തിലെത്തി ആദ്യം അമ്മയോട് വിവരം പറഞ്ഞു. ആ മാതാവിനും ആശ്വാസമായി; അതിനു ശേഷം പോയി തന്റെ ആ നല്ല സുഹൃത്തിനേയും വിവരമറിയിച്ചു. ഇരുവരും കൂടി അധികം താമസിയാതെ ഒരു പ്രാവശ്യം കൂടെ തിരുമേനിയുടെ കബറിങ്കൽ വന്ന് നേർച്ചകാഴ്ചകൾ അർപ്പിച്ച് അവരുടെ കൃതാർത്ഥതയും നന്മയും പ്രകടിപ്പിച്ചു.

**തിരുമേനി വെളിപ്പെട്ടു**

തിരുമേനിയുടെ കബറിനോടുചേർന്ന പുതിയ ദേവാലയത്തിന്റെ ഫൗണ്ടേഷൻ ബേസ്മെന്റ് കെട്ടിക്കൊണ്ടിരുന്ന കാലയളവ്. അത് കോൺട്രാക്ട് ഏറ്റിരുന്നത് “ദേവദാസ്” എന്ന നാഗർകോവിൽകാരൻ തമിഴ് കത്തോലിക്കനായിരുന്നു. ഒരു ദിവസം ആ മനുഷ്യന്റെ ഭാര്യ നാഗർകോവിൽനിന്നു ബദ്ധപ്പെട്ട് പത്തനാപുരത്തു വന്ന് ഭർത്താവിനോടു പറഞ്ഞു, “നമ്മുടെ മകനെ കുറെ ദിവസങ്ങളായി കാണാനില്ല. ഒരു ദിവസം വൈകിട്ട് സ്കൂളിൽ നിന്നു മടങ്ങി എത്താതിരുന്നപ്പോഴാണ് ഞങ്ങൾ അന്വേഷിച്ചു തുടങ്ങിയത്, പക്ഷെ ഇങ്ങോട്ടു വന്നതായിരിക്കും എന്ന് ഞങ്ങൾ വിചാരിച്ചു. അഞ്ചു ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു ഇപ്പോൾ; ഞങ്ങൾ അന്വേഷിക്കാത്ത സ്ഥലങ്ങളില്ല.” ആ സംസാരം ശ്രദ്ധിച്ചുകൊണ്ടു നിന്നിരുന്ന ഒരു മലയാളി തൊഴിലാളി അവരോടു പറഞ്ഞു, “നിങ്ങൾ മറ്റൊന്നും ചെയ്യണ്ടാ; തിരുമേനിയുടെ ആ കബറിങ്കൽ പോയി നേർച്ച നേർന്ന് ഒന്നു പ്രാർത്ഥിച്ചാൽ മതി; കബറിങ്കലെ പ്രാർത്ഥിന കൊണ്ട് ഫലപ്രാപ്തിയുണ്ടായിട്ടുണ്ട്.” ഒരു കത്തോലിക്കാ സ്ത്രീ ആയിരുന്നതുകൊണ്ടും, പുണ്യവാളന്മാരുടെ മദ്ധ്യസ്ഥതയിൽ അവൾ വിശ്വസിച്ചിരുന്നതിനാലും, കേട്ട മാത്രയിൽതന്നെ ആ സ്ത്രീ തിരുമേനിയുടെ കബറിങ്കലേക്ക് പോയി. കടയിൽനിന്നും മെഴുകുതിരികൾ വാങ്ങി കബറിങ്കൽ അവൾ കൊളുത്തി; മുട്ടിന്മേൽ നിന്ന് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിച്ചു. അന്നേദിവസം വൈകിട്ട് ആ സ്ത്രീ തന്റെ ഭവനത്തിലേക്ക് മടങ്ങിപ്പോവുകയും ചെയ്തു. പിറ്റേദിവസം വൈകിട്ട് ആ

സ്ത്രീ എവിടെയോ പോയിട്ട് മടങ്ങി വന്നപ്പോൾ, അവളുടെ കണ്ണുകൾക്കു വിശ്വസിക്കാൻ പാടില്ലെങ്കിലും, അവൾ കണ്ടത് പുരയുടെ വരാന്തയിലിരിക്കുന്ന കാണാതെപോയ മകനെയാണ്. ആ ബാലൻ പറഞ്ഞ കഥ വിചിത്രമായി തോന്നാം. “അമ്മേ! ഇന്നലെ രാത്രിയിൽ ഞാൻ ഉറങ്ങിക്കിടക്കുമ്പോൾ നരച്ച താടിയുള്ള ഒരു മനുഷ്യൻ എന്റെ സമീപത്തു വന്നു, അദ്ദേഹത്തിന്റെ കഴുത്തിൽ ഒരു സ്വർണ്ണക്കുരിശുമാല ഉണ്ടായിരുന്നു. ചെറിയ ചുവപ്പു നിറത്തിലുള്ള ഒരു കുപ്പായമാണ് ധരിച്ചിരുന്നത്. തലയിൽ ഏതോ കറുത്ത തുണിയുണ്ട്, അതിൻമീതെ വെള്ള പൂക്കളോ, കുരിശോ ഏതോ തയിച്ചിട്ടുണ്ട്; എത്രയും വേഗം വീട്ടിലേക്ക് മടങ്ങി പൊയ്ക്കോ, അതാണ് നിനക്ക് നല്ലത് എന്നു പറഞ്ഞു. ഞാൻ ഉണർന്നു നോക്കിയപ്പോൾ ആ വന്ന ആളിനെ കാണാനില്ല. എനിക്കൽപ്പം ഭീതിയുണ്ടായി. നേരം പ്രഭാതമായപ്പോൾ ഞാൻ വീട്ടുകാരോട് വിവരം പറഞ്ഞ് അനുവാദം വാങ്ങി മടങ്ങിപ്പോരുകയായിരുന്നു.”

തലേദിവസം പത്തനാപുരത്തെ തിരുമേനിയുടെ കബറിങ്കൽ നേർച്ച നേർന്ന് പ്രാർത്ഥിച്ച വിവരം ആ മാതാവ് അപ്പോൾ മകനെ പറഞ്ഞു മനസ്സിലാക്കി. പുറപ്പെട്ടുപോയ അവരുടെ മകനെ, അവൻ ചെന്ന് പാർത്തിരുന്ന തിരുനൽവേലിയിലെ ആ അന്യ ഭവനത്തിൽ നിന്നു സ്വന്ത ഭവനത്തിലേക്ക് മടക്കിഅയയ്ക്കുന്നതിന് സഹായിച്ചത് പത്തനാപുരത്തെ ആ പുണ്യാത്മാവിന്റെ മദ്ധ്യസ്ഥതയും ആത്മീയശക്തിയുമാണെന്ന് ആ കത്തോലിക്കാ സ്ത്രീ പൂർണ്ണമായി വിശ്വസിച്ചു. പത്തനാപുരത്തേക്ക് അവരുടെ ഭർത്താവിന്റെ പേർക്ക് ആശ്വാസപൂർവ്വം കത്ത് അയയ്ക്കുകയും ചെയ്തു.